

മലങ്കരയുടെ ഏക പ്രഖ്യാപിത പരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയുടെ മ്യൂറൽ എണ്ണഛായാ ചിത്രം.

ഈ ചിത്രത്തിന്റെ അനാഛാദന കർമ്മം 23-9-94-ൽ പരുമല പള്ളിയിൽ വച്ച് ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

ഫൈബർ ഗ്ലാസിൽ ഓയിൽ പെയിന്റ് ചെയ്ത ഈ Handicraft ചിത്രത്തിനു ആജീവനാന്ത ഗ്യാരണ്ടിയാണ്. Export quality Box--ൽ പായ്ക്ക് ചെയ്തിരിക്കുന്ന ഈ ചിത്രത്തിന്റെ ഇപ്പോഴത്തെ വില 600 രൂപ. പരുമല പള്ളിക്കു സമീപമുള്ള കടകളിൽ നിന്നും ഇവ ലഭിക്കും.

*നിങ്ങളുടെ ഓർഡറുകൾ നേരത്തേ ബുക്കു ചെയ്യുക.*

**ജിൻസി**

പരുമലകടവ് - മാന്നാർ P.O., Tel: (04783) 4448 & 2417

*Order Booking Centers:*

- ST. GEORGE BOOK STALL - PARUMALA. TEL: 2532.
- M.G.M. BOOK DEPOT - PARUMALA. TEL. 4541.
- M.G.M. BOOK HOUSE, പള്ളിയുടെ വടക്കേ ഗേറ്റ്, പരുമല. TEL: 4514.
- ST. PAUL'S BOOK DEPOT - MAVELIKARA. TEL: 2473.
- M.G.O.C.S.M. BOOK DEPOT - KOTTAYAM. TEL:567338.

| | |
|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 250 |
| വാർഷിക വരിസംഖ്യ | 20 |
| വിദേശത്തേക്ക് (Airmail) | 200 |

MALANKARA SABHA
Devalokam
Kottayam-686038
Kerala, S India
Phone: 578234
578499

# മലങ്കരസഭ

മാസിക

ലക്കം 10

പുസ്തകം 49

ഒക്ടോബർ
1994






PATRON SAINT

പത്രാധിപക്കുറിപ്പ്:

## മദ്യത്തിനെതിരെ, വിദ്യാലയ രാഷ്ട്രീയത്തിനെതിരെ, ക്രൈസ്തവ യുവജനസംഘടനകൾ

—ഫാ: ഡോ. ജേക്കബ് കുര്യൻ

ക്രൈസ്തവദൗത്യം ക്രിസ്തുവിന്റെ മനസറിഞ്ഞ് അവിടുത്തെ സജീവസാന്നിധ്യം ലോകത്തിൽ വെളിപ്പെടുത്തുകയാണ്. ഈ ദൗത്യനിർവ്വഹണത്തിൽ, പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും ദൈവപുത്രനെ മാത്രമല്ല അനീതിക്കെതിരെ പോരാടിയ മനുഷ്യപുത്രനെയും കണ്ടെത്തേണ്ടതായിട്ടുണ്ട്. ക്രൈസ്തവയുവജനസംഘടനകളിൽ ചിലത് ഇക്കാര്യത്തിൽ മാതൃകാപരമായ നിലപാടും, നടപടിയും സ്വീകരിക്കുന്നു എന്നറിയുന്നതിൽ സന്തോഷം, അഭിമാനം, അഭിനന്ദനം.

കേരളാ കത്തലിക്ക് യൂത്തു മൂവ്മെന്റ് ഈ വർഷം മെയ് ഒന്നിന് ഇരുപത്തഞ്ചു ലക്ഷം ഒപ്പുകൾ ശേഖരിച്ച് സർക്കാരിനു നൽകിയത് എന്തിനെ തുണയ്ക്കാനായിരുന്നുവെന്നോ? വിദ്യാലയങ്ങളിൽ കക്ഷിരാഷ്ട്രീയാടിസ്ഥാനത്തിലുള്ള സംഘടനാപ്രവർത്തനം നിയന്ത്രിക്കണം എന്നാവശ്യപ്പെട്ടുകൊണ്ട്. ഒപ്പുശേഖരണത്തിന്റെ ഉത്ഘാടനം കെ സി ബി.സി. ചെയർമാൻ ആർച്ചുബിഷപ്പ് ഡോ. ജോസഫ് പവ്വത്തിലാണ് നിർവ്വഹിച്ചത്. വൈദികരും, അവൈദികരുമായ ഭാരവാഹികൾ ഇതിനു നേതൃത്വം കൊടുത്തു.

മലങ്കര കാത്തലിക് യൂത്ത് മൂവ്മെൻറും, തിരുവനന്തപുരം തിരുവല്ല രൂപതയുടെ സംയുക്താഭിമുഖ്യത്തിൽ, വിദ്യാലയരാഷ്ട്രീയത്തിനെതിരെ നിയമനിർമ്മാണവും സർക്കാർ നടപടിയും ആവശ്യപ്പെട്ടുകൊണ്ട് ജൂൺ 27-ാം തീയതി പത്തനംതിട്ട കളക്ടറേറ്റു മുമ്പാകെ ധർണ നടത്തി.

കെ. സി. വൈ. എം. തിരുവനന്തപുരം-രൂപതയുടെ ആഭിമുഖ്യത്തിൽ 1994 സെപ്റ്റംബർ 2 മുതൽ ഒക്ടോബർ 2 വരെ മദ്യവിരുദ്ധമാസമായി ആചരിച്ചുകൊണ്ട്, മദ്യത്തിനെതിരെ ബഹുജനപ്രക്ഷോഭത്തിന് തുടക്കം കുറിക്കുന്നു. വ്യാജവാറ്റു നടക്കുന്നിടങ്ങളിലേക്ക് ജനവികാരം അറിയിച്ചുകൊണ്ട് പ്രകടനങ്ങൾ നടന്നു. സാമൂഹിക വിരുദ്ധരും, പോലീസും, എക്സൈസ് അധികാരികളും, മദ്യരാജാക്കന്മാരും ചേർന്ന് മദ്യവിരുദ്ധ സമരക്കാരെ അടിച്ചമർത്തുന്നതിനെതിരെ ഭൂരിപക്ഷ ജനവികാരം എന്തെന്ന് അറിയിക്കുകയെന്ന ദൗത്യവുംകൂടിയാണ് ഈ യുവജനസംഘടനകൾ ശിരസാവഹിക്കുന്നത്.

മേൽവിവരിച്ച സാമൂഹ്യപ്രതികരണങ്ങൾ കത്തോലിക്കായുവജനസംഘടനകളുടേതാണെന്ന സത്യം എടുത്തുപറയട്ടെ. ഇങ്ങനെയുള്ള പ്രവർത്തനങ്ങളിലെങ്കിലും, ഓർത്തഡോക്സ് സഭയുടേതടക്കം എല്ലാ യുവജനസംഘടനകൾക്കും സഹകരിച്ചു പ്രവർത്തിക്കാവുന്നതല്ലേ?

ഒപ്പു ശേഖരിച്ചിട്ടും, ധർണ നടത്തിയിട്ടും എന്തു നേടാനാണ് എന്നു ചോദിക്കുന്നവരുണ്ടാകും. ജനാധിപത്യസംവിധാനത്തിൽ പലതും നേടിയിട്ടുള്ളത് ഇപ്രകാരംതന്നെയാണ്. ഭീരുത്വത്തിന് ആരും ഒരിക്കലും 'പക്വത' എന്ന് പേരു കൊടുത്തിട്ടില്ല. സാമൂഹ്യപ്രതിബദ്ധതയില്ലായ്മയ്ക്ക് ആരും ഒരിക്കലും 'ആത്മീയത' എന്ന് നാമം കൊടുത്തിട്ടുമില്ല.

മന്ത്രിമാരുടെയും നേതാക്കളുടെയും മക്കൾ സമരം എത്താത്ത വിദ്യാലയങ്ങളിൽ സ്വൈര്യമായി പഠിക്കുന്നു. ജനത്തെ ബോധിപ്പിക്കാനെങ്കിലും വിദ്യാലയ രാഷ്ട്രീയം അനാവശ്യമെന്ന് മന്ത്രിമാരും നേതാക്കളും 'വ്യക്തി'പരമായി അഭിപ്രായപ്പെട്ടിട്ടുണ്ട്. വിദ്യാലയരാഷ്ട്രീയത്തിന്റെ ദൂഷ്യഫലങ്ങളിൽനിന്നും വിദ്യാലയങ്ങളെ മോചിപ്പിക്കാൻ വ്യക്തമായ നടപടിയെടുക്കുവാൻ ഹൈക്കോടതി ഉത്തരവായിട്ടുമുണ്ട്. പക്ഷേ സർക്കാരിന് അനക്കമില്ല. അനങ്ങാത്ത കല്ല്! പിഞ്ചോമനകൾ ചോദിക്കുന്നു, 'നമുക്കുവേണ്ടി ആര് കല്ലുമാറ്റും?' എന്ന്.

---

## ഇതളുകളിൽ





ഫാ. സോളമൻ ഒ. ഐ. സി.,

(ബഥാന്യൻ)


## സ്ലീബായ്ക്കുശേഷം 5-ാം ഞായറാഴ്ച-ഒക്ടോബർ 16

(വി. മത്താ. 23:1–12)

പരീശന്മാരുടെയും ശാസ്ത്രിമാരുടെയും ജീവിതത്തെ നമ്മുടെ കർത്താവ് ഈ വേദഭാഗത്ത് വിമർശനരൂപേണ വിചിന്തനം ചെയ്തിരിക്കുന്നു. മോശയുടെ ന്യായപ്രമാണമാകുന്ന സിംഹാസനത്തിൽ ശാസ്ത്രിമാരും, പരീശന്മാരും ഇരിക്കുന്നതിനാൽ അവർ പറയുന്നത് പ്രമാണിക്കണം. അവരുടെ പ്രവൃത്തികൾ പോലെ ചെയ്യരുത്. അവർ തങ്ങളുടെ പ്രവൃത്തികൾ മനുഷ്യർ കാണേണ്ടതിനത്രെ ചെയ്യുന്നത്.

മതഭക്തന്മാർ എന്ന നല്ല പേര് സമ്പാദിക്കാൻ ബാഹ്യമായ, മതാചാരങ്ങളിൽകൂടി പ്രശംസയും, നല്ല വാക്കും പിടിച്ചുപറ്റാൻ കിണഞ്ഞു പരിശ്രമിച്ച ശാസ്ത്രിമാർക്കും, പരീശന്മാർക്കും കർത്താവ് കഷ്ടം ചൊല്ലിയിരിക്കുന്നു. ''നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നീതിയെ കവിയുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗരാജ്യത്തിൽ കടക്കയില്ലായെന്ന് ഞാൻ നിങ്ങളോട് പറയുന്നു'' (വി.മത്താ.5:20).

ജീവിതം കപടമായ അഭിനയമായിത്തീരരുത്. കപടജീവിതനാട്യത്തിന് ദീർഘായുസില്ല. ആദർശം നിറഞ്ഞ ജീവിതവും, വാക്കുകളും എന്നെന്നും നിലനിൽക്കും. എനിക്കെന്തെല്ലാം ലാഭങ്ങളും, നേട്ടങ്ങളും നേടുവാൻ സാധിക്കുമെന്നുള്ള ചിന്തയോടുകൂടി മാത്രം പ്രവർത്തിക്കുന്നവരും കാണും. പേരും പ്രശസ്തിയും, പ്രതിഫലവും മനുഷ്യരിൽനിന്ന് പ്രതീക്ഷിക്കുന്നവർക്ക് നിഷ്കളങ്കമായ മാനുഷിക സ്നേഹപ്രവർത്തനങ്ങൾക്ക് ഉൾപ്രേരണ ലഭിക്കാൻ സാദ്ധ്യതയില്ല.

ക്രിസ്തുമതം ഉപദേശങ്ങളുടെ മാത്രം മതമല്ല. അനുകരണീയമായ, മാതൃകാപരമായ പ്രവർത്തിയുടെയും മതമാണ്. നമ്മുടെ ജീവിതം മററുള്ളവരുടെ ജീവിതത്തിനു ഭാരവും, ക്ലേശവും കൊടുക്കുന്നതായിത്തീരരുത്. നന്മനിറഞ്ഞ ജീവിതത്തിൽകൂടി മാത്രമേ മററുള്ളവരുടെ ജീവിതഭാരത്തെ ലഘൂകരിക്കാൻ സാദ്ധ്യമാകൂ. തിന്മയുടെ കലർപ്പില്ലാത്ത പ്രവൃത്തികൾ ദൈവത്തിനും, മററുള്ളവർക്കും പ്രസാദകരമായിരിക്കും. ''മനുഷ്യരിൽ നിന്നുള്ള പ്രശംസയോ, നിന്ദയോ സത്യത്തിന്റെ പ്രതിഫലനമായി കണക്കാക്കരുത്'' (വാട്ട്ലി). ദൈവത്തിൽനിന്ന് പ്രതിഫലം ഇച്ഛിച്ച് പ്രവർത്തിക്കുക. മക്കളുടെ ജീവിതവും, പ്രവർത്തിയും മൂലം പിതാവിന്റെ തിരുനാമം മഹത്വപ്പെടണം.

സ്നേഹത്തിലൂടെ ഉരുത്തിരിഞ്ഞ ത്യാഗത്തിന്റെ മതമാണ് ക്രിസ്തുമതം. മററുള്ളവർക്കു വേണ്ടി സ്വയം കത്തിയെരിയണം. സഹോദരനു വേണ്ടി സ്വയം ഇല്ലാതായാലും അത് നഷ്ടമല്ല. അന്യർക്കുവേണ്ടി നാം കത്തിയെരിയുമ്പോൾ നാം നിത്യമായി പ്രകാശം പ്രസരിപ്പിക്കുന്ന ഒരു തേജോഗോളമായി രൂപാന്തരപ്പെടും.

## സ്ലീബായ്ക്കുശേഷം 6-ാം ഞായറാഴ്ച-ഒക്ടോബർ 23

(പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായറാഴ്ചത്തെ ധ്യാനപംക്തി വായിക്കുക)

## കൂദോശ് ഈത്തോ-ഒക്ടോബർ 30

(വി. മത്താ. 16:13–23)

കൂദോശ് ഈത്തോ—സഭയുടെ ശുദ്ധീകരണപ്പെരുന്നാളാണ്. സഭാവർഷം ആരംഭിക്കുന്നത് കൂദോശ് ഈത്തോപ്പെരുന്നാളോടു കൂടിയാണ്. ഒരു ദൈവാലയമോ—കുരിശിൻതൊട്ടിയോ ഭവനമോ—ദൈവാരാധനയ്ക്കോ—വാസത്തിനോ ആയി സജ്ജീകരിക്കുന്നത് ശുദ്ധീകരണത്തോടുകൂടിയാണ്. സഭാമക്കൾ ഇന്ന് ശുദ്ധീകരണം നടത്തി പുതിയ വർഷത്തിലേക്ക് പ്രവേശിക്കുന്നു.

സഭ വിശുദ്ധമാണ്—സഭാമക്കൾ വിശുദ്ധരാണ്, സഭയിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്നത് പരിശുദ്ധാത്മാവാണ്. അങ്ങനെയെങ്കിൽ ഈ ശുദ്ധീകരണപ്പെരുന്നാളിന്റെ ആവശ്യംഎന്താണ്?

ശുദ്ധഹൃദയത്തിൽ ഈശ്വരൻ പ്രകാശിക്കും എന്ന പ്രമാണത്താൽ അശുദ്ധിയുടെ കലർപ്പില്ലാത്ത കളങ്കങ്ങളിൽനിന്നും, മാലിന്യങ്ങളിൽ നിന്നും അകന്ന ജീവിതം നയിക്കുന്ന സഭാമക്കളാൽ സഭ തേജോമയമായിത്തീരും. ''അവൻ അവളെ വചനത്തോടുകൂടിയ ജലസ്നാനത്താൽ വെടിപ്പാക്കി വിശുദ്ധീകരിക്കേണ്ടതിന് കറ, ചുളുക്കം മുതലായത് ഒന്നും ഇല്ലാതെ സഭയെ ശുദ്ധയും, നിഷ്കളങ്കയുമായി തനിക്കുതന്നെ തേജസോടെ മുന്നിറുത്തേണ്ടതിനും തന്നെത്താൻ അവൾക്കു വേണ്ടി ഏൽപ്പിച്ചുകൊടുത്തു.'' (എഫേ.5:26-27)

സഭാമക്കൾ ഓരോരുത്തരും വിശുദ്ധരും നിഷ്കളങ്കരുമാണോ? കറ, ചുളുക്കം ഒന്നും ഇല്ലാത്ത തേജസ്സുള്ള മണവാട്ടിയായി നിൽപ്പാനുള്ള യോഗ്യതയും ആത്മധൈര്യവും നമുക്കുണ്ടോ? ആത്മപരിശോധന ചെയ്യുമ്പോൾ ശുദ്ധീകരണത്തിന്റെ ആവശ്യം നമുക്ക് ബോദ്ധ്യപ്പെടും. തിന്മയുടെ സ്വാധീനശക്തിയുള്ള ലോകത്തിലാണ് ദൃശ്യസഭ നിലനില്ക്കുന്നത്. കളങ്കങ്ങളിലേക്കും, ദോഷസ്വഭാവങ്ങളിലേക്കുമുള്ള ചായ്‌വ് സഭാമക്കളിൽ ദൃശ്യമാകും. ഇന്ദ്രിയങ്ങളുടെ തിന്മയിലേക്കുള്ള വാസനകൾ മനുഷ്യന്റെ പവിത്രതയെ അപഹരിക്കും. ശരീരമനസ്സുകളുടെ പാപപങ്കിലത വിശുദ്ധീകരണത്തിന് തടസ്സം സൃഷ്ടിക്കുന്നു. കളിമണ്ണുപോലെ നമ്മുടെ ജീവിതത്തിൽ പററിപ്പിടിക്കുന്ന അഴുക്കുകൾ നല്ല ജീവിതംവഴി നാം കഴുകിക്കളയുന്നുവെങ്കിൽ ദൈവികസൗന്ദര്യം നമ്മിൽ ശോഭിക്കും. "നിന്റെ സോപ്പാകൊണ്ട് എന്റെ മേൽ തളിക്കേണമേ — ഞാൻ വെടിപ്പാക്കപ്പെടും. അതിനാൽ എന്നെ നീ വെണ്മയാക്കേണമേ, ഉറച്ച മഞ്ഞിനെക്കാൾ ഞാൻ വെണ്മയാകും." പാപത്തിനെതിരായി നിരന്തരം സമരംചെയ്താൽ വിശുദ്ധിയുടെ പടവുകൾ ചവിട്ടിക്കയറാം. അങ്ങനെ തേജസ്സിന്മേൽ തേജസ്സ് പ്രാപിച്ച് ദൈവസദൃശന്മാരായി തീരേണ്ട വിളിയും, ലക്ഷ്യവുമാണ് വി. മാമോദീസായിൽക്കൂടി നാം പ്രാപിച്ചിരിക്കുന്നത്. തിന്മയുടെ ശക്തി അസ്തമിക്കുമ്പോൾ നമ്മുടെ ജീവിതത്തിൽ ദൈവപ്രകാശം പൂർണ്ണമായും ശോഭിക്കും.

ലോകത്തെ മുഴുവൻ ശുദ്ധീകരിച്ച് ദൈവത്തിങ്കലേക്ക് അടുപ്പിക്കാനുള്ള ദൗത്യം സഭയ്ക്കുള്ളതാണ്. ആദ്ധ്യാത്മിക ചൈതന്യമില്ലാതെ സഭയോ, സമൂഹമോ നിലനിന്നാൽ എന്ത് പ്രയോജനം? വിശുദ്ധിയുടെ ഉറവയിൽനിന്ന് അശുദ്ധി പുറപ്പെടുകയില്ല. ലോകത്തിന്റെ കളങ്കങ്ങളിൽ മുങ്ങിക്കുളിക്കുന്ന സഭാമക്കൾ സഭയുടെ വിശുദ്ധിയേയും, മഹത്വത്തെയും, കളങ്കങ്ങളാൽ ആവരണം ചെയ്യുന്നു. തേജോഗോളംപോലെ ശോഭിക്കേണ്ട സഭ കാർമേഘപടലങ്ങളാൽ ചുററപ്പെട്ടിരിക്കുന്നു. ഇരിമ്പും, കരിക്കട്ടയും അഗ്നിയിൽ അഗ്നിമയമായി രൂപാന്തരപ്പെടുന്നു. നിരന്തരമായ ദൈവസംസർഗ്ഗത്തിൽക്കൂടിനാമും ശുദ്ധീകരിക്കപ്പെടണം.

## ഹൂദോസ് ഈത്തോ. നവംബർ 7

(യോഹ. 10:22–38)

സഭയുടെ പ്രതിഷ്ഠാപ്പെരുന്നാളാണ് ഇന്ന്. സഭയെ നവീകരിച്ച്, പുതുക്കി പ്രതിഷ്ഠിക്കാനുള്ള ദിവസമാണ്. പ്രതിഷ്ഠാ പെരുന്നാളിനെക്കുറിച്ച് യോഹ. 10:22–ൽ സൂചന കാണുന്നുണ്ട്. യഹൂദസഭയിലെ ഒരു സംഭവമാണ് അതിന്റെ ആധാരം. അന്തിയോക്കസ് എപ്പിഫാനസ് ബി.സി. 170–ൽ യരുശലേം ദേവാലയവും, ബലിപീഠവും അശുദ്ധമാക്കി. യഹൂദനേതാവായ ജൂദാസ് മക്കാബി ബി. സി. 165–ൽ സുറിയാക്കാരെ തോല്പിച്ചോടിച്ച് ബലിപീഠം പുതുക്കിപ്പണിത് ശുദ്ധീകരിച്ച് പ്രതിഷ്ഠിച്ചു. ആ ദിവസത്തിന്റെ ഓർമ്മയെ നിലനിർത്താൻ യഹൂദന്മാർ വർഷംതോറും പ്രതിഷ്ഠാപ്പെരുന്നാൾ ആഘോഷിച്ചിരുന്നു.

ദൈവത്തിന്റെ മന്ദിരമായ നമ്മിൽനിന്ന് (1 കോരി.3.16) യഥാർത്ഥമായ ദൈവാരാധന ഉയരാതിരിക്കാൻ തക്കവണ്ണം നാംതന്നെ നമ്മുടെ ജീവിതത്തെ അശുദ്ധമാക്കാറുണ്ടോ? കല്പന ലംഘനത്താൽ ആദ്ധ്യാത്മിക ജീവനും, നന്മയുടെയും, വിശുദ്ധിയുടെയും പൂർണ്ണതയും ഉരിഞ്ഞുകളയുകയും, ചൈതന്യമില്ലാത്ത തൊലി ധരിക്കയും ചെയ്തു. ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവകുഞ്ഞാടിന്റെ യാഗത്താൽ ഭൗമികമായ മലിനവസ്ത്രത്തിനു പകരം സ്വാഭാവികവിശുദ്ധിയിലേക്കും, സ്വർഗ്ഗത്തിൽ വീണ്ടും പ്രതിഷ്ഠിക്കുന്ന നൂതന അനുഭവത്തിലേക്കുള്ള വഴിയും തുറന്നു.

ഒരു ദേവാലയത്തെ ചായക്കൂട്ടുകളാലും, ദീപാലങ്കാരങ്ങളാലും മോടിപിടിപ്പിച്ചാൽമാത്രംപോരാ. മനുഷ്യന്റെ ശുദ്ധീകരണ പ്രക്രിയ ബാഹ്യമായ കഴുകൽകൊണ്ടുമാത്രം പൂർണ്ണമാകുന്നതുമല്ല. നിരന്തരമായ ആരാധനയാൽ വിശുദ്ധിയുടെ നറുമണം ഉയരണം. ആത്മശരീരമനസ്സുകളിൽ പരിശുദ്ധാത്മാവിന്റെ വ്യാപാരം നടക്കണം.

തിന്മയുടെ ശക്തിയാൽ വശംവദനായി ദൈവസ്നേഹത്തിന്റെ മാധുരി മറന്ന് പാപജീവിതത്തിന് തങ്ങളെത്തന്നെ സമർപ്പിച്ചവർക്കും യഥാർത്ഥ ആരാധനയ്ക്കായി പുതുക്കി പ്രതിഷ്ഠിക്കാനുള്ള ദിവസമാണ് ഇന്ന്. ഒരു കാലയളവിൽ മഗ്ദലനമറിയം തന്റെ ജീവിതത്തെ ലോകത്തിന്റെ സന്തോഷങ്ങൾക്കായി പാപപങ്കിലമായ പാതകളിൽ സമർപ്പിച്ചിരുന്നു. നമ്മുടെ കർത്താവിന്റെ ദിവ്യസ്നേഹത്താൽ ആകർഷിക്കപ്പെട്ട ആ പാപിസ്ത്രീ തന്റെ ശരീരത്തെയും, മനസ്സിനെയും ആത്മാവിനെയും നന്മയുടെയും, വിശുദ്ധിയുടെയും, നിത്യജീവന്റെയും പാതയിൽ പുതുക്കി പ്രതിഷ്ഠിച്ചു.

ഊനമില്ലാത്ത കുഞ്ഞാടായും, കളങ്കങ്ങളും, കുറവുകളുമില്ലാത്ത തേജസ്സുള്ള മണവാട്ടിയായും, നല്ലഇടയന്റെ ശബ്ദം തിരിച്ചറിഞ്ഞ് അവന്റെ പാതകളെ പിൻപററുന്ന ആടായും, ആത്മശരീര മനസ്സുകളിൽ കളങ്കമില്ലാത്ത അവസ്ഥയിൽ സ്രഷ്ടാവിനെ ആരാധിപ്പാനുമായും, ഇന്നേദിവസം നമുക്ക് നമ്മെത്തന്നെ പുതുക്കി പ്രതിഷ്ഠിക്കാം.



# പ്രാർത്ഥന ഒരു സ്വർഗീയ തീർത്ഥാടനം

**കുഞ്ഞുമോൻ വാരിക്കാട്**

**പ്രാ**ർത്ഥനയെന്നത് ദൈവവും മനുഷ്യനും തമ്മിലുള്ള സംസർഗ്ഗമാണ്. പ്രാർത്ഥനയിൽ മനുഷ്യൻ ആത്മീയ നയനങ്ങൾകൊണ്ട് ദൈവത്തെ കാണുകയും ദൈവത്തോടു സംസാരിക്കുകയും ചെയ്യുന്നു. അപ്രകാരം ദൈവം മനുഷ്യനു സ്വയം വെളിപ്പെടുത്തി മനുഷ്യനോടു സംസാരിക്കുന്നു. അവിടുത്തെ ശബ്ദം കേൾക്കുവാൻ കഴിയണമെന്നുണ്ടെങ്കിൽ ആത്മസംയമനവും പരിശീലനവും ആവശ്യമാണ്.

പ്രാർത്ഥന സാർവ്വത്രികമായ ഒരു പ്രക്രിയയാണെങ്കിൽ മനുഷ്യന്റെ പ്രാർത്ഥനയ്ക്ക് ദൈവം ഉത്തരം നല്കും. "യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും" എന്ന് അവിടുന്ന് അരുൾ ചെയ്തിരിക്കുന്നു. സർവ്വശക്തനും സ്രഷ്ടാവുമായ ദൈവവും, നിസ്സാരനായ മനുഷ്യനും തമ്മിൽ സംസർഗ്ഗം സാദ്ധ്യമാകുന്നുവെന്നുള്ളത് വലിയ അത്ഭുതം തന്നെയാണ്. പ്രാർത്ഥന ഒരു അനുഭവ യാഥാർത്ഥ്യമായി തീർന്നിട്ടുള്ളവർക്ക് അത് വലിയ ഒരു ആത്മീയ ആയുധമാണ്. സ്വർഗ്ഗീയമായ താലന്തുകളെ സ്വായത്തമാക്കുവാനും ദൈവത്തിന്റെ അളവററ കൃപകളെ പ്രാപിക്കുന്നതിനും പ്രാർത്ഥന വഴിതെളിക്കുന്നു. അതോടൊപ്പം മനുഷ്യന്റെ ജീവിതത്തെ രൂപാന്തരപ്പെടുത്തുന്നതിനും പ്രാർത്ഥനമൂലം സാധിക്കുന്നു.

എന്നാൽ ഇന്ന് (ആധുനിക) മനുഷ്യജീവിതത്തെ പരിശോധിക്കുമ്പോൾ അവന് ജീവിതം വളരെ ബദ്ധപ്പാടുള്ളതായിട്ടാണ് തോന്നുന്നത്. ചെയ്തുതീർക്കാവുന്നതിലധികം കാര്യങ്ങൾ വരുമ്പോൾ സമ്മർദ്ദം കൂടുന്നു. പിരിമുറുക്കം വർദ്ധിക്കുന്നു. ചില കാര്യങ്ങളിൽ ശ്രദ്ധ ചെലുത്തുവാൻ അവന് സാധിക്കാതെ വരുന്നു. മുൻഗണന അർഹിക്കുന്നതിൽ ചിലത് അവഗണിക്കപ്പെടുന്നു. സമയബന്ധിതസമീപനത്തോടുകൂടി മാത്രമേ ഇന്ന് ജീവിതത്തെ നേരിടുവാൻ അവന് കഴിയുന്നുള്ളു. ദൈവത്തെ ആരാധിക്കുക, അല്പസമയമെങ്കിലും ധ്യാനനിരതനായിരിക്കുക, വി. കുർബ്ബാനയിൽ സംബന്ധിക്കുക തുടങ്ങിയ ആത്മീയ കാര്യങ്ങൾ നിറവേററുകയെന്നുള്ളത് പൗരോഹിത്യവൃന്ദത്തെ ഭരമേല്പിച്ചിരിക്കുകയാണ്. നൂറുകൂട്ടം കാര്യങ്ങൾ ഉള്ളടത്ത് ഞങ്ങൾക്ക് ഇതിനൊന്നും സമയം ഇല്ല. വേണമെങ്കിൽ നേർച്ചകളും വഴിപാടുകളും എത്ര വേണമെങ്കിലും ഏല്പിക്കാം. അതിനു തയ്യാറാണ്. ശേഷമുള്ള കാര്യങ്ങൾ നിങ്ങളെ ഭരമേല്പിച്ചിരിക്കുന്നുവെന്നുള്ള അവസ്ഥയിലാണ് ഇക്കൂട്ടർ ദൈവത്തെയും ദൈവവിശ്വാസത്തെയും കാണുന്നത്.

ഇന്ന് കുടുംബാരാധന എന്നുള്ളത് ചില കൂട്ടർക്ക് ഒരു ചടങ്ങ് മാത്രമായിരിക്കുന്നു. രണ്ടു കൗമാ നമസ്ക്കരിച്ചില്ലെങ്കിൽ, രണ്ടു സ്തുതി പറഞ്ഞില്ലായെങ്കിൽ തമ്പുരാന് എന്തു തോന്നും എന്ന ചിന്തയോടെ ദിനകൃത്യങ്ങളുടെ അവസാനഘടകമായി ചിലർ പ്രാർത്ഥന നടത്തുന്നു. പലപ്പോഴും ദൈനംദിന കാര്യങ്ങൾ ഭംഗിയായും, ചിട്ടയായും നടത്തുന്നതിന് സമയം കണ്ടെത്തുന്നു. എന്നാൽ പ്രാർത്ഥനയ്ക്കും മററ് ആത്മീയകാര്യങ്ങൾക്കും മാത്രം സമയം ഇല്ല. അഥവാ സമയം കണ്ടെത്തിയാൽ തന്നെ ഏററവും കുറഞ്ഞ സമയം മാത്രമെ ചെലവഴിക്കാറുള്ളു. നമ്മുടെ പ്രാർത്ഥനയിൽ കാണുന്ന 'കാലമൊക്കെയിലും നേരമൊക്കെയിലും സ്തുതിയും സ്തോത്രവും നിനക്കു യോഗ്യമാകുന്നു' എന്നതിനു പകരം 'കാലമൊക്കുമ്പോഴും നേരം ഒക്കുമ്പോഴും' എന്നാക്കി മാററിയിരിക്കുന്നു. ഇങ്ങനെ നാം ആത്മീയ ദരിദ്രനാകുന്നു. അതോടൊപ്പം ശുഷ്കിച്ച ആത്മീയ ജീവിതത്തിന് ഇരയാകുന്നു. ദൈവത്തിനുമാത്രം നിറയ്ക്കുവാൻ കഴിയുന്ന ഒരു ശൂന്യത എല്ലാ മനുഷ്യന്റെയും ഉള്ളിലുണ്ട്. കോരഹ് പുത്രന്മാരുടെ ധ്യാനത്തിൽ (സങ്കീ. 42:1) "മാൻ നീർത്തോടുകളിലേക്ക് ചെല്ലുവാൻ കാംക്ഷിക്കുന്നതുപോലെ ദൈവമേ, എന്റെ ആത്മാവ് നിന്നോടു ചേരുവാൻ കാംക്ഷിക്കുന്നു" എന്ന് പ്രാർത്ഥിക്കുന്നു. ദൈവസംസർഗ്ഗം ജീവിതവിജയത്തിന്, ജീവിത സംതൃപ്തിക്കു ഒഴിച്ചുകൂടാനാവാത്തതാണ്. "മുമ്പെ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പിൻ; അതോടുകൂടെ ഇതൊക്കെയും നിങ്ങൾക്കു കിട്ടും", (മത്താ. 6:33) എന്ന് കർത്താവ് ഒരിക്കൽ പറയുകയുണ്ടായി.

പ്രാർത്ഥന നമ്മുടെ ദൈവത്തിൽ ഉള്ള ആശ്രയത്തെ കാണിക്കുന്നു. നമ്മുടെ ജീവിതസാഹചര്യങ്ങളിൽ ഇടപെടുവാൻ ദൈവത്തെ ക്ഷണിക്കുന്നു. പ്രാർത്ഥനയിൽ എന്താണ് സംഭവിക്കുന്നതെന്ന് അറിയുമ്പോഴാണ് പ്രാർത്ഥനയുടെ മഹത്വം നാം മനസ്സിലാക്കുന്നത്. നമ്മുടെ കാര്യങ്ങളെ ഉള്ളുതുറന്ന് ദൈവവുമായി പങ്കുവെയ്ക്കാൻ കഴിയുന്നു. ഇത് ജീവിതത്തിലുണ്ടാകുന്ന പിരിമുറുക്കത്തിന് പരിഹാരമാണ്. മറെറാന്ന് നമ്മെ അലട്ടുന്ന കുററബോധം, പാപബോധം എന്നിവയിൽ നിന്നും വിടുതൽ ലഭിക്കുന്നു. "തന്റെ ലംഘനങ്ങളെ മറെക്കുന്നവനു ശുഭം വരികയില്ല. അവയെ ഏററുപറഞ്ഞ് ഉപേക്ഷിക്കുന്നവനോ കരുണ ലഭിക്കും". (സദൃശ്യ, 28:13). പിന്നീട്, ജീവിതത്തെക്കുറിച്ചുള്ള ദൈവീക പദ്ധതികളും ലക്ഷ്യങ്ങളും മനസ്സിലാക്കുവാൻ പ്രാർത്ഥന സഹായിക്കുന്നു. ജീവിതത്തിൽ തെരഞ്ഞെടുക്കേണ്ടുന്ന വഴികളെയും പാലിക്കേണ്ട പ്രമാണങ്ങളെയും പ്രാർത്ഥനയിൽനിന്നും ലഭിക്കുന്നു. കൂടാതെ ജീവിത

സാഹചര്യങ്ങളെ സന്തോഷമായും സമാധാനപരമായും ക്രിയാത്മകമായും സമീപിക്കുവാനും അംഗീകരിക്കുവാനും പ്രാർത്ഥനയിൽക്കൂടി നമുക്ക് ശക്തി ലഭിക്കുന്നു. ഇത്രയും കാര്യങ്ങൾ പ്രാർത്ഥനയിൽക്കൂടി ലഭിക്കുമെങ്കിൽ പ്രാർത്ഥനയ്ക്ക് മുടക്കം വരുത്തുകയില്ല.

ഏതു സാഹചര്യത്തിലിരുന്ന് പ്രാർത്ഥിക്കുന്നു എന്നതിനെക്കാൾ ഏതു മനോഭാവത്തോടെ പ്രാർത്ഥിക്കുന്നു എന്നുള്ളതാണ് പ്രധാനം. ജീവിതത്തിൽ ഗതിമുട്ടി നില്ക്കുന്ന ആളായിരിക്കാം, ഒരു തീരാരോഗിയായി മരണത്തെ കാത്ത് നിരാശയോടെ കഴിയുന്ന ആളായിരിക്കാം, പരാജയത്തിന്റെ കടുത്ത നിരാശയും, കൈയ്പും വെറുപ്പോടെ നുകർന്നു തകർന്ന വ്യക്തിയായിരിക്കാം, ഉററവരുടെ വേർപാടിൽ കണ്ണീരൊഴുക്കുന്ന ആളായിരിക്കാം. ഇങ്ങനെ വിവിധ തരത്തിൽ ദുഃഖങ്ങളും പ്രയാസങ്ങളും അനുഭവിക്കുന്ന സന്ദർഭങ്ങളിൽ ശക്തിയും സമാധാനവും ലഭിക്കുന്ന പ്രാർത്ഥനാനുഭവത്തിലേക്ക് വരേണ്ടിയിരിക്കുന്നു.

പ്രാർത്ഥനയെ സംബന്ധിച്ച് ഏററവും പ്രധാനമായ ഒരു കാര്യം വിശ്വാസമാണ്. പ്രവർത്തിക്കുന്നത് ദൈവമാണെന്നും ദൈവം തീർച്ചയായും തന്നെ തള്ളുകയില്ലെന്നുമുള്ള അടിയുറച്ച വിശ്വാസം ഉണ്ടായിരിക്കണം. പലരുടെയും ജീവിതത്തിൽ പലപ്പോഴും വിശ്വാസം ഇല്ല. നമ്മുടെ പ്രാർത്ഥന പലപ്പോഴും അലസമായ പ്രക്രിയയായിട്ടാണ് കാണാറുള്ളത്. വിശ്വാസം നാം ആവശ്യപ്പെടുന്നതും ആഗ്രഹിക്കുന്നതുമായ കാര്യത്തെ മാത്രം ബാധിക്കുന്ന ഒരു കാര്യമല്ല. ദൈവത്തോടുള്ള നമ്മുടെ ബന്ധത്തെയും, നമ്മുടെ ജീവിതത്തെ മുഴുവനായും ബാധിക്കുന്നു. പലരുടെയും പ്രാർത്ഥന ആവശ്യങ്ങൾക്കായിമാത്രം. എന്നാൽ ദൈവത്തോടുള്ള നമ്മുടെ ബന്ധമാണ് പ്രധാന കാര്യം. അത് നിലനിർത്തുകയെന്നതാണ് പ്രാർത്ഥനയുടെ പ്രധാനമായ ഉദ്ദേശം. നമ്മുടെ വിശ്വാസം പ്രധാനമായി സാദ്ധ്യമാക്കേണ്ടതും അവിടെയാണ്.

നമ്മുടെ വിശ്വാസത്തിൽനിന്ന് ഉത്ഭവിക്കുന്നതും ആ വിശ്വാസത്തിന് അനുയോജ്യമായിട്ടുള്ളതും ആയിരിക്കണം പ്രാർത്ഥന. നമ്മുടെ പ്രാർത്ഥന പലപ്പോഴും കേവലം സ്വാർത്ഥപരമായ ഒരു മനോവ്യാപാരമാണ്. എന്റെ ആവശ്യങ്ങൾ എല്ലാം സാധിച്ചുതരണം എന്നുള്ളതാണ് നമ്മുടെ മിക്ക പ്രാർത്ഥനകളുടെയും ലക്ഷ്യം. നമ്മുടെ കാര്യസാദ്ധ്യത്തിനുള്ള ഒരുപാധിയായി മാത്രം പ്രാർത്ഥന നിലകൊള്ളുന്നു. പല പ്രാർത്ഥനകൾക്കും ഉത്തരം ലഭിക്കാത്തതിന്റെ കാരണവും ഇതുതന്നെയാണ്. മനുഷ്യന്റെ സ്വാർത്ഥമായ പ്രാർത്ഥനയ്ക്കെല്ലാം ദൈവം ഉത്തരം അരുളുന്നുവെങ്കിൽ പ്രാർത്ഥന വലിയ ഒരു ശാപമായി പരിണമിക്കും. അങ്ങനെ വരുമ്പോൾ ദൈവഹിതമായിരിക്കയില്ല നമ്മിൽ നിറവേറുന്നത്.

രണ്ടാമതായി, ഏററവും പ്രധാനമായ മറെറാരു വ്യവസ്ഥകൂടി കർത്താവു പഠിപ്പിച്ചു. ''എന്റെ നാമത്തിൽ വിളിച്ചപേക്ഷിപ്പിൻ'' പ്രാർത്ഥനയ്ക്ക് ഉത്തരം ലഭിക്കണമെങ്കിൽ അത് കർത്താവിന്റെ നാമത്തിലുള്ളതായിരിക്കണം. അതായത് കർത്താവിന്റെ സ്വഭാവത്തിനും ഹിതത്തിനും അനുയോജ്യമായിരിക്കണം, അഥവാ സ്നേഹത്തിലുള്ളതായിരിക്കണം നമ്മുടെ പ്രാർത്ഥന. സ്നേഹത്തിന്റെ അഭാവം പ്രാർത്ഥനയെ നിഷ്ഫലമാക്കുന്നു. നമ്മുടെ പ്രാർത്ഥനയാൽ ദാരിദ്ര്യത്തിലും, കഷ്ടതയിലും, രോഗത്തിലും, ദുഃഖത്തിലിരിക്കുന്നവരും സഹായിക്കപ്പെടുന്നില്ലായെങ്കിൽ നമ്മുടെ പ്രാർത്ഥന സ്നേഹമില്ലാത്ത വെറും അധരസേവനം മാത്രമായിരിക്കും.

സൃഷ്ടിയുടെയും വീണ്ടെടുപ്പിന്റെയും പ്രവർത്തിയിൽ ദൈവത്തോടു സഹകരിക്കുക എന്ന മഹനീയ പദവിയാണ് പ്രാർത്ഥനയിൽ ദൈവം മനുഷ്യന് നല്കിയിരിക്കുന്നത്. അന്യോന്യം സഹകരിച്ചുള്ളപ്രവർത്തനത്തിൽ ഏർപ്പെടുന്നതും ഏററവും പ്രധാനമായ പങ്ക് വഹിക്കുന്നതും ദൈവം തന്നെയാണ്. മനുഷ്യന്റെ പങ്ക് നിസ്സാരമാണ്. എന്നാൽ ആ നിസ്സാരമായ പങ്ക് മനുഷ്യൻ നിർവ്വഹിക്കേണ്ടിയിരിക്കുന്നു.

മനുഷ്യനിൽക്കൂടി മാത്രം ദൈവം പ്രവർത്തിക്കുന്ന പല കാര്യങ്ങൾ ഉണ്ട്. അവിടെ മനുഷ്യന്റെ പ്രവർത്തനം അത്യന്താപേക്ഷിതമാണ്. പ്രാർത്ഥന പരാജയപ്പെടുന്നുയെങ്കിൽ ആ പരാജയത്തിനു കാരണം മനുഷ്യന്റെ ഭാഗത്തു മാത്രമാണ്. പ്രാർത്ഥനയുടെ അഭാവംപോലെതന്നെ തെററായ പ്രാർത്ഥനകളും നമ്മുടെ പുരോഗതിക്ക് പ്രതിബന്ധമായിത്തീരുന്നു. ശരിയായി പ്രാർത്ഥിക്കുവാൻ പഠിക്കുക എന്നുള്ളത് മനുഷ്യന്റെ ഏററവും വലിയ ആവശ്യമാണ്. 'കർത്താവേ പ്രാർത്ഥിപ്പാൻ ഞങ്ങളെ പഠിപ്പിക്കണമെ' എന്നു പറഞ്ഞ ആ ശിഷ്യന്മാരോടൊപ്പം നമുക്കും കർത്താവിനോട് അപേക്ഷിക്കാം. അനുദിനം അവിടുത്തെ പാദപീഠത്തിങ്കലിരുന്ന് നമുക്കും പ്രാർത്ഥിക്കാൻ പഠിക്കാം. ★

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





കുഞ്ഞുമോറം, ഇററാർസി.

# പോളച്ചിറയ്ക്കൽ പി. കെ. കൊച്ചീപ്പൻ തരകൻ

ജോർജ്ജ് തഴക്കര

ഒരു സരസ ഗദ്യകാരൻ, ചരിത്രഗവേഷകൻ, പത്രപ്രവർത്തകൻ, നാടകകൃത്ത്, നോവലിസ്റ്റ് എന്നീ നിലകളിൽ തന്റേതായ വ്യക്തിമുദ്ര പതിപ്പിച്ച ഭാഷാസ്നേഹിയായിരുന്നു കൊച്ചീപ്പൻ തരകൻ. സാഹിത്യ സാംസ്കാരിക പ്രവർത്തനങ്ങളിൽ മാത്രം ഒതുങ്ങിനില്ക്കാതെ കൃഷിയിലും തോട്ടവ്യവസായത്തിലും വാണിജ്യത്തിലും അദ്ദേഹം ശ്രദ്ധ പതിപ്പിക്കുകയും സാമ്പത്തിക ഘടനയിൽ സവിശേഷമായ വികസനം കൈവരുത്തുവാൻ മുൻകൈയെടുത്തു പ്രവർത്തിച്ചവരിൽ പ്രമുഖനുമാണ്.

മദ്ധ്യതിരുവിതാംകൂറിലെ പ്രസിദ്ധമായ മാവേലിക്കര ദേശത്ത്, പോളച്ചിറയ്ക്കൽ കുടുംബത്തിൽ 1861–ൽ കൊച്ചീപ്പൻതരകൻ ജനിച്ചു. സാമ്പത്തികഭദ്രത കുറവായതു കാരണം മലയാള ഭാഷയിലെ പ്രാഥമിക വിദ്യാഭ്യാസം മാത്രമേ നേടുവാൻ കഴിഞ്ഞുള്ളു. തിരുവിതാംകൂർ സർക്കാര നടത്തിയ രജിസ്ട്രേഷൻ പരീക്ഷ പാസ്സായതിനെ തുടർന്ന് വക്കീൽഗുമസ്തനായി ഈ കാലയളവിൽ ഭിന്നസ്വഭാവക്കാരുമായി നിരന്തരം ഇടപഴകുവാൻ നിർബന്ധിതനായി. ഇതു സൃഷ്ടിച്ച സ്വാധീനം പിൽക്കാലസാഹിത്യ പ്രവർത്തനങ്ങൾക്കു പ്രേരകമായി. 15–ാം വയസ്സിൽ രജിസ്ട്രേഷൻ ഡിപ്പാർട്ടുമെന്റ് ക്ളാർക്കായി നിയമിതനായി.

കൊച്ചീപ്പൻതരകന്റെ ധിഷണാശ്കിയും വാസനാബലവും മനസ്സിലാക്കിയ അമ്മാവനായ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ കണ്ടെത്തൽ, അദ്ദേഹത്തിന്റെ ജീവിതത്തിലെ വഴിത്തിരുവായിരുന്നു. കൊച്ചീപ്പൻതരകനെ 'മനോരമ'യുടെയും പിന്നീടു 'ഭാഷാപോഷിണി'യുടെയും ജോലികളിൽ തന്റെ പ്രധാന സഹായിയായി കൊണ്ടുപോയി. ഇവർ തമ്മിൽ മൂന്നു വയസ്സിന്റെ അന്തരം മാത്രമേയുണ്ടായിരുന്നുള്ളു !

കൊച്ചീപ്പൻ തരകന്റെ വളർച്ചയുടെ ചരിത്രം മനോരമയുടെ വളർച്ചയുടെ ചരിത്രവും വറുഗീസ് മാപ്പിളയുടെ സഹായ സഹകരണ മനോഭാവത്തിന്റെ ചരിത്രവുംകൂടിയാണ്. സാഹിത്യസംഭാവനകൊണ്ടും സാമൂഹിക സ്ഥാപനങ്ങൾ കൊണ്ടും സംസ്കാരത്തിലും സാഹിത്യത്തിലും ശ്രദ്ധ ചെലുത്തിയവരെ പ്രോത്സാഹിപ്പിച്ചുകൊണ്ടും വറുഗീസ്മാപ്പിള കൈവരിച്ച നേട്ടങ്ങൾ മഹത്തരങ്ങളാണ്. സമകാലിക സാഹിത്യവല്ലഭന്മാരെ കണ്ടെത്തുകയും അവരെ ഒരേ കൂരയ്ക്കുള്ളിൽ ഒരുമിച്ചുകൂട്ടി കൈരളീസേവനത്തിനു സമർപ്പിതമാകുംവിധം പ്രയോജനപ്പെടുത്തുകയും ചെയ്തു കേരളവർമ്മ വലിയകോയിത്തമ്പുരാൻ, കൊട്ടാരത്തിൽ ശങ്കുണ്ണി, കെ. സി. കേശവപിള്ള, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കട്ടക്കയം, മൂല്ലൂർ, ഏ. ആർ. തുടങ്ങിയ മനീഷികളോടൊപ്പം ചർച്ചകളിലും സമ്മേളനങ്ങളിലും കൊച്ചീപ്പൻതരകൻ ശ്രദ്ധേയനായിരുന്നു.

കേരളവർമ്മയേപ്പോലുള്ള മഹാമതികളുടെ സഹായ സഹകരണങ്ങൾകൊണ്ടും സ്വതസിദ്ധമായ കഴിവുകൊണ്ടും മൂന്നു പ്രധാന കാര്യങ്ങൾ നിർവ്വഹിക്കുവാൻ വറുഗീസ്മാപ്പിളയ്ക്കു കഴിഞ്ഞുവെന്ന് ഡോ. കെ. എം. ജോർജ്ജ് കണ്ടെത്തുന്നു. സാഹിത്യരംഗത്തു നിലനിന്നിരുന്ന മതപരവും പ്രാദേശികവുമായ വരമ്പുകൾ തകർത്ത് ഭാഷയ്ക്കു ഗണ്യമായ ഐകരൂപ്യം ഉണ്ടാക്കിയെന്നതും സർഗ്ഗാത്മക സാഹിത്യത്തിന് വ്യാപകമായ അടിസ്ഥാനം നൽകിയെന്നതും ഉൽകൃഷ്ട പ്രതിഭാസമ്പർക്കത്തിന് സൗകര്യം നൽകുന്ന അനേകം പരിപാടികൾ ആവിഷ്കരിച്ചുവെന്നതുമായിരുന്നു അവ. ഇവയ്ക്കു പ്രധാന സഹായിയും പ്രേരകവുമായി കൊച്ചീപ്പൻതരകൻ നിലകൊണ്ടു.

മഹാകവി ഉള്ളൂരിന്റെ കേരളസാഹിത്യചരിത്രരചനയ്ക്കു കാരണമായിതീർന്ന സംഭവവും ഇതുമായി ബന്ധപ്പെട്ടുകിടക്കുന്നു. 1086 കന്നി 17, 18 തീയതികളിൽ വൈക്കത്തുവച്ചു കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനത്തിൽ ഭാഷയുടെ പോഷണാർത്ഥം വളരെ പ്രധാനമായ ചില തീരുമാനങ്ങൾ കൈക്കൊള്ളുകയുണ്ടായി. അവയിൽ പ്രധാനം 'പരിഷ്കൃതരീതിയിൽ ഒരു മലയാളഭാഷാ ചരിത്രം നിർമ്മിക്കുക' എന്നതായിരുന്നു. ഉള്ളൂരിനെ പ്രയോജകനാക്കി പതിനേഴംഗ കമ്മററിയെ നിയമിച്ചു. കൊച്ചീപ്പൻ തരകനായിരുന്നു അതിലെ പ്രമുഖാംഗം. ജോലി ഭഗീരഥ കൃത്യത്തോട് തുടങ്ങി എങ്കിലും ഇടയ്ക്കുവച്ചു നിന്നു. വൈക്കം സമ്മേളനത്തോടെ ഭാഷാപോഷിണി സഭയുടെ പ്രവർത്തനം നാമാവിശേഷമായതുതന്നെ. കാരണം തുടങ്ങിവച്ച കൂട്ടായ പ്രവർത്തനത്തിന്റെ പ്രയോജനത്തിൽനിന്നും പ്രേരണ ഉൾക്കൊണ്ടു പൂർത്തിയാക്കിയ ഭാഷാരത്ന ഖനിയാണ് ഉള്ളൂരിന്റെ കേരളസാഹിത്യചരിത്രം.

ഏതാനുംകാലം ക്രൈസ്തവസേവക സമിതിയുടെ കാര്യദർശിയായി പ്രവർത്തിക്കുവാൻ കൊച്ചീപ്പൻ തരകന് അവസരം ലഭിച്ചു. ഇതു അദ്ദേഹം വളരെയധികം പ്രയോജനപ്പെടുത്തുകയും ചെയ്തു. സംസ്ക്കാരത്തിനും സാഹിത്യത്തിനുമെതിരെ മുഖം തിരിച്ച് കേവലം പണസമ്പാദനത്തിൽ മാത്രം മുഴുകിയിരുന്ന ഒരു ജനതയെ അറിവിൻെറയും അനുഭൂതിയുടെയും ദർശനത്തിൻെറയും മേഖലയിലേയ്ക്കു കൈപിടിച്ചുയർത്തി. ബൈബിളും പ്രാർത്ഥനാപുസ്തകവും മാത്രം വായിച്ചിരുന്ന കുടുംബങ്ങളിൽ ഭാഷയിലെ സരളകൃതികൾ സ്ഥാനം പിടിച്ചു. പോർട്ടുഗീസുകാരിൽ തുടങ്ങി ഇംഗ്ളീഷുകാരിൽവരെയെത്തിനിന്ന വൈദേശിക മതാനുകരണചിന്താഗതികൾ മാററപ്പെടുവാനും ആദിമനൂററാണ്ടിൽനിന്നും അന്യം നിന്നുപോകാതെ ലഭിച്ച മതബോധവും ദേശസംസ്ക്കാരവും പൂർവ്വാധികം ചിട്ടയോട് സ്വീകരിക്കുവാനും ഇതു കാരണമായി.

കൊച്ചീപ്പൻ തരകൻെറ പ്രധാന കൃതികൾ മറിയാമ്മ നാടകം, ബാലികാസദനം, മധുവർജനം, പുത്രപ്രബോധനം, കുന്തുഹലകഥാമാല എന്നിവയാണ്.

മറിയാമ്മ നാടകത്തിൻെറ ഒന്നാം പതിപ്പ് 1903 ജൂലൈ മാസത്തിലാണ് പ്രസിദ്ധപ്പെടുത്തിയതെന്ന് സി. അന്തപ്പായി എഴുതിയ അവതാരികയിൽനിന്നും മനസിലാക്കാം. എന്നാൽ അതിനു 25 വർഷം മുമ്പാണ് പ്രസ്തുത നാടകം എഴുതിയതെന്നു ഗ്രന്ഥകാരൻ മുഖവുരയിൽ വെളിപ്പെടുത്തിയിട്ടുണ്ട്.

കഥയും നാടകവും മററും ജനങ്ങളിൽ യാഥാർത്ഥ്യബോധം ജനിപ്പിക്കണമെന്ന നിർബന്ധക്കാരനായിരുന്നു കൊച്ചീപ്പൻ തരകൻ. സാക്ഷാൽക്കാരവൈഭവം കൃതിക്കുണ്ടായിരിക്കണം. കേരളവർമ്മയുടെ അക്ബറും, സി. വി. യുടെ മാർത്താണ്ഡവർമ്മയും പുറത്തുവന്ന കാലത്തെഴുതിയതാണ് ഇത്. ആധുനിക ഗദ്യത്തോടടുത്തുകിടചേർന്ന ഭാഷയിലാണ് കൊച്ചീപ്പൻ തരകൻ എഴുതിയത്. മാർത്താണ്ഡവർമ്മയിലെ ഭാഷ ഇന്നും സാധാരണ വായനക്കാർക്കു ദുർഗ്രഹമാണ്.

കേരളീയ ഹിന്ദുകുടുംബങ്ങളിൽ പണ്ടു നിലവിലിരുന്ന അനാചാരങ്ങളുടെ പശ്ചാത്തലത്തിൽ കൊച്ചുണ്ണിത്തമ്പുരാൻ രചിച്ച കല്യാണീ നാടകവും (1889) കെ. സി. കേശവപിള്ളയുടെ ലക്ഷ്മീ കല്യാണവും (1893) കേരളീയർക്കു സുപരിചിതമായ കാലം. എന്നിട്ടും ക്രൈസ്തവ ഇതിവൃത്തമുള്ള ഈ നാടകം ശ്രദ്ധിക്കപ്പെട്ടു. നേരമ്പോക്കിനുവേണ്ടി താനെഴുതി എന്നു പറയുമ്പോഴും കൊച്ചീപ്പൻ തരകൻ സ്വീകരിച്ച ഇതിവൃത്തം ഗൗരവമുള്ളതായിരുന്നു. മധ്യതിരുവിതാംകൂറിലെ ക്രൈസ്തവരുടെ കുടുംബജീവിതത്തിൽ നിറഞ്ഞുനിന്നിരുന്ന അജ്ഞതയും അനാചാരങ്ങളും പാരമ്പര്യങ്ങളും ചിത്രീകരിച്ച് സമുദായത്തെ ശുദ്ധീകരിക്കുക എന്ന ലക്ഷ്യം ഈ നാടകരചനയുടെ പിന്നിലുണ്ടായിരുന്നു. അമ്മായിയമ്മയുടെയും നാത്തൂൻെറയും പോരിൻെറ ക്രൂരത അനുഭവിക്കേണ്ടിവന്ന മറിയാമ്മ മനുഷ്യനന്മയുടെ അവതാരമൂർത്തിയായിട്ടാണ് നാടകകൃത്ത് അവളെ വരച്ചുകാട്ടുന്നത്. മലയാളത്തിൽ ആദ്യമായി വർത്തമാന സാമൂഹികപ്രശ്നം ഇതിവൃത്തമായി കലർത്തിയ നാടകമെന്ന നിലയിൽ ഇതിനു വലിയ പ്രാധാന്യമുണ്ട്.

നോവൽതന്നെ ത്രീതിയപുരുഷൻെറ സാഹിത്യമാണെന്ന പക്ഷത്തെ സാധൂകരിക്കുന്ന കൃതിയാണ് ബാലികാസദനം. നാടകരൂപത്തിലല്ലാതെ ഒരുവിധം പ്ളോട്ടുള്ള ഒരു കല്പിതകഥ എഴുതുവാൻ കഴിയുമോ എന്ന പരീക്ഷണമായിരുന്നു പ്രസ്തുത കൃതി. ഐ. സി. ചാക്കോ അവതാരികയിൽ ആശംസിച്ചതുപോലെ സമഭാവനയും സൗഹാർദ്ദവുമാണ് നോവലിസ്ററ് രചനാലക്ഷ്യമായി സ്വീകരിച്ചിരിക്കുന്നത്. രണ്ടു ഭാഗങ്ങളിലായി 51 അദ്ധ്യായങ്ങളുള്ള ഈ നോവലിൽ ഓരോ അദ്ധ്യായത്തിനും ഉചിതമായ ശീർഷകവും കവിതാശകലങ്ങളുടെ ഉദ്ധരണിയും കൊടുത്തിട്ടുണ്ട്. സി. വി. യുടെ മാർത്താണ്ഡവർമ്മ ഈ നോവലിനെ സ്വാധീനിച്ചിട്ടുണ്ട്. കാവ്യാനുഭൂതി ഉണ്ടാക്കുന്ന ഒരു ഗദ്യഗ്രന്ഥമാകുന്ന നോവൽ എന്ന് എം. പി. പോൾ അഭിപ്രായപ്പെട്ടു. നമ്പൂതിരിയെകൊണ്ടു നമ്പൂതിരി ഭാഷയും മുസ്ളീമിനെകൊണ്ടു മുസ്ളീംഭാഷയും ക്രിസ്ത്യാനിയെ കൊണ്ട് ക്രിസ്ത്യൻ ഭാഷയും സംസാരിപ്പിക്കുവാൻ നോവലിസ്ററിനു കഴിഞ്ഞു. ഗ്രന്ഥകർത്താവിൻെറ ജനസമ്പർക്കവും യാഥാർത്ഥ്യബോധവും ഇതു തെളിക്കുന്നു. ഇതിലെ വിജാതീയ പ്രേമം പുരോഗമനവാഞ്ചയുടെയും ഐക്യദർശനത്തിൻെറയും ശക്തമായ നവീനാവതരണമായിരുന്നു. പിന്നീട് ഇത്തരമൊരു വിഷയത്തെ ധീരമായി അവതരിപ്പിക്കുവാൻ ഇരുപത്തഞ്ചു വർഷമെങ്കിലും കാത്തിരിക്കേണ്ടിവന്നു—ആശാൻെറ ദുരവസ്ഥയിൽ. ചാക്കോച്ചൻെറ അനന്തരവനായ വഞ്ചിത്തറയിൽ ഭക്തൻ കുഞ്ഞിൻെറയും മററും സഹായത്തോടെ പെൺകുട്ടികളെ പരിരക്ഷിക്കുന്നതിനായി ഒരു ബാലികാസദനം ആരംഭിക്കുകയും അമ്മിണി അതിനു നേതൃത്വം കൊടുക്കുകയും ചെയ്യുന്നു. ഭക്തൻ കുഞ്ഞിൻെറ പ്രണയാഭ്യർത്ഥന നിരസിച്ച അമ്മിണി തൻെറ ജീവിതപങ്കാളിയായി രാമൻമേനോനെ കണ്ടെത്തുന്നു. വിവാഹിതരായി എങ്കിലും തെററിധാരണ അവരെ അകററുന്നു. കഥാഗതിയുടെ അവസാനത്തിൽ അമ്മിണി ആത്മഹത്യ ചെയ്യുന്നു. മറെറാരു കഥാപാത്രമായ മീനാമ്മയിലൂടെ നോവലിസ്ററ് ക്രിസ്ത്യാനികളുടെ ഇടയിലെ സ്ത്രീധനസമ്പ്രദായത്തെ നിശിതമായി വിമർശിക്കുന്നു.

വർഗീസ് മാപ്പിളയുടെ അകാലചരമത്തിനു ശേഷം മനോരമയുടെ സ്രുപ്രണ്ടും ഭാഷാപോഷിണിയുടെ ചുമതലക്കാരനായും പ്രഗത്ഭമായ രീതിയിൽ സേവനം നിർവഹിക്കുവാൻ കൊച്ചീപ്പൻ തരകനു കഴിഞ്ഞു. മാതുലൻെറ മരണത്തിൽ

(ശേഷം 27-ാം പേജിൽ)

# ദരിദ്രരുടെ പ്രവാചകൻ

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുമായി **പേരൂർക്കട ഐസക്ക്** നടത്തിയ അഭിമുഖം.



ചോ. സഭാപ്രവർത്തനത്തിന്റെ മുഖ്യധാരയിലേയ്ക്ക് അങ്ങ് വരുന്നത് എന്നു മുതൽക്കാണ്? ഏതു സാഹചര്യത്തിലാണ്?

ഉ. റോമൻകത്തോലിക്ക സഭക്കാർ, സഭയിൽകൂടി ക്രിസ്തുവിലേയ്ക്കും; പ്രോട്ടസ്റ്റന്റുകാർ ക്രിസ്തുവിൽകൂടി സഭയിലേയ്ക്കും വരുന്നു. ഓർത്തഡോക്സ് സഭയിൽ ഈ വ്യത്യാസം കൂടാതെ സഭയ്ക്കും ക്രിസ്തുവിനും ഏകത്വം കല്പിക്കുന്നു. എങ്കിലും ഓർത്തഡോക്സ് സഭയിൽ ഞാൻ പൂർണ്ണനായി വരുന്നതിനു മുമ്പ് ക്രിസ്തുവിലേയ്ക്ക് വന്നു എന്നു പറയാം. വളരെ ചെറുപ്രായത്തിൽ ഒരു സൺഡേസ്ക്കൂളിൽ എഴുന്നേററുനിന്ന് 'ഞാൻ എന്റെ ഹൃദയം കർത്താവിനു കൊടുക്കുന്നു' എന്നു പറഞ്ഞത് ഞാൻ ഇന്നും ഓർക്കുന്നു അതിനുശേഷം സഭയുടെ ആഴമായ വിശ്വാസത്തിൽ വരുന്നതിനു മുമ്പ് തന്നെ വേദപുസ്തകവുമായി ഉൽക്കടമായ ബന്ധം എനിക്കുണ്ടായി വേദപുസ്തകപഠനം എനിക്കൊരു ഹരമായി തീർന്നു. ക്രിസ്തുവിനെ സാക്ഷിക്കുന്നതിന് ഒരവസരം എവിടെ കിട്ടിയാലും ഞാൻ അതു ഉപയോഗിക്കുമായിരുന്നു. പത്തിച്ചിറ സെ. ജോൺസ് പള്ളിയാണ് എന്റെ ഇടവക. അന്ന് അവിടെ വികാരിയായിരുന്ന എം. എ. അലക്സാണ്ടറച്ചൻ മുഖേനയാണ് ഞാൻ ഓർത്തഡോക്സ് വിശ്വാസത്തിൽ കൂടുതൽ അടുക്കുന്നത്. ജോർജ്ജ് കുട്ടി ആയിരിക്കുമ്പോഴും (തിരുമേനിയുടെ ബാല്യത്തിലെ പേര്) അവിടെ കുർബാനമദ്ധ്യേ മിക്കവാറും ഞായറാഴ്ചകളിൽ അച്ചൻ എന്നെക്കൊണ്ട പ്രസംഗിപ്പിക്കുമായിരുന്നു. ഞാൻ പട്ടം ഏല്ക്കാൻ പ്രധാന കാരണക്കാരനും അദ്ദേഹംതന്നെയാണെന്നു പറയാം.

ചോ. ബാല്യകാലത്ത് അങ്ങയെ സ്വാധീനിച്ച വ്യക്തികൾ ആരൊക്കെ?

ഉ. മററനേകരെപ്പോലെ ബാല്യത്തിൽ എന്നേയും സ്വാധീനിച്ച പ്രധാന വ്യക്തികൾ എന്റെ മാതാപിതാക്കൾതന്നെ. അവർ കഴിഞ്ഞാൽ എന്റെ ആത്മീയ വളർച്ചയ്ക്ക് സഹായിച്ചിട്ടുള്ളത് ചെന്നിത്തല തെക്കുംമുറിയിൽ പടിക്കലേത്ത് വീട്ടിൽ തോമസ് ഉപദേശിയാണ്. തോമസ് ഉപദേശിയുടെ വേദപുസ്തകപരിജ്ഞാനം എന്നെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. ശിശുസ്നാനം ശരിയാണെന്നും മറുഭാഷ എല്ലാവർക്കും ആവശ്യമില്ലായെന്നും അനേകം ബൈബിൾ വാക്യങ്ങൾ ഉദ്ധരിച്ച് പെന്തക്കോസ്തു ഉപദേശിമാരെ തോല്പിക്കാൻ അദ്ദേഹം അതിസമർത്ഥനായിരുന്നു. ക്രിസ്തുവിൽകൂടി വേദപുസ്തകത്തെ കണ്ടെത്തി അതുവഴി സഭയുടെ ഉപദേശങ്ങളിലേയ്ക്ക് കടന്നുവരുവാൻ അന്നു ഞാൻ സംബന്ധിച്ചിരുന്ന കൺവൻഷൻ യോഗങ്ങളൊക്കെ സഹായിച്ചിട്ടുണ്ട്. മഹാകവി കെ. വി. സൈമൺസാർ മൂത്താമ്പാക്കൽ കൊച്ചുകുഞ്ഞ് ഉപദേശി, കഞ്ഞപ്പി ഉപദേശി മുതലായവരുടെ പ്രസംഗ യോഗങ്ങളിൽ സംബന്ധിക്കുകയും ചില യോഗങ്ങളിൽ ഞാൻ സംസാരിക്കുകയും ചെയ്തിട്ടുണ്ട്. ഏലിയാമ്മ ഉമ്മൻ എന്നൊരു ഉണർവു പ്രസംഗികയുടെകൂടെ പലയിടത്തും ഞാൻ പ്രസംഗിക്കാൻ പോയിട്ടുണ്ട്. ആ കൂട്ടത്തിൽ തിരുവല്ല കാവുംഭാഗം എബനേസർ പള്ളിയിൽ ഏലിയാമ്മ ഉപദേശിനിയുടെ റീമിൽ ചെന്ന് പ്രസംഗിക്കുകയും ചെയ്തു.

മലയാളം ഏഴാം ക്ളാസ് ജയിച്ചശേഷം ഒരു വർഷം പഠിക്കാതിരുന്ന സന്ദർഭത്തിലായിരുന്നു ഈ യാത്രകളിൽ പലതും. കാവുംഭാഗത്തുവച്ചാണ് കോവൂരെ കൊച്ചച്ചൻ എനിക്ക് അഞ്ചു രൂപ തന്ന്, എന്നെ വീണ്ടും വിദ്യാഭ്യാസത്തിനയച്ചത്. അദ്ദേഹം കാലയവനികയ്ക്കുള്ളിൽ പോയതിനാൽ എനിക്ക് അദ്ദേഹത്തിനോടുള്ള കടപ്പാട് കൊടുത്തുതീർക്കാൻ സാധിച്ചില്ല. അതെന്റെ മനസിനെ മഥിക്കുന്നതുകൊണ്ടാണ് സമൂഹത്തി

നോടുള്ള കടപ്പാടുകളെക്കുറിച്ച് എന്റെ എല്ലാ പ്രസംഗങ്ങളിലും സൂചന വന്നുപോകുന്നത്. ഇതുപോലെ അനേകം വ്യക്തികളാണ് എന്നെ ഈ ഞാനാക്കിയത്. എനിക്ക് അവരോടുള്ള കടപ്പാട്, സമൂഹത്തിന് എന്നോടുള്ള കടപ്പാടുകളെക്കാൾ വലുതാണെന്നു ഞാൻ കരുതുന്നു. അതുകൊണ്ടുതന്നെയാണ് എന്റെ ഒരു പുസ്തകത്തിന് **"Sin of Being Rich in a Poor World"** എന്നു പേരിട്ടത്.

ചോ. വിദ്യാഭ്യാസത്തിന്റെ വിവിധ ദശകളിൽ ഏത് ദശ (ഘട്ടം) ആണ് അങ്ങയുടെ സ്വഭാവത്തെയോ ചിന്തയെയോ ഏറ്റവും കൂടുതൽ രൂപീകരണത്തിനു സഹായകമായത്?

ഉ. ബി. എച്ച് ഹൈസ്കൂളിൽ പഠിക്കുമ്പോൾ സതീർത്ഥ്യരെയും കൊണ്ട് അടുത്തുള്ള പള്ളിയിൽ പോയി എല്ലാ ദിവസവും ഉച്ചയ്ക്ക് പ്രാർത്ഥിക്കുമായിരുന്നു. ഇതിനു മുമ്പ് പത്തിച്ചിറ സെന്റ് ജോൺസ് ഇംഗ്ലീഷ് സ്കൂളിൽ പഠിക്കുമ്പോഴും ആത്മീയ താല്പര്യമുള്ള ചില കുട്ടികളെയും കൊണ്ട് അടുത്തുള്ള തേങ്ങാപ്പുരയുടെ ചോറിന്റെ അടിയിൽ പോയിരുന്ന് പ്രാർത്ഥിക്കുമായിരുന്നു.

സഭയ്ക്കുവേണ്ടി അങ്ങ് പലതും ചെയ്തിട്ടുണ്ട്. എങ്കിലും തനതായ സംഭാവനയെന്ന് അങ്ങ് വിചാരിക്കുന്നതും അഭിമാനിക്കുന്നതുമായ കാര്യങ്ങൾ ഏതൊക്കെയെന്നു പറയാമോ?

ഉ. ദൈവകൃപയാൽ പുതുപ്പാടി ബാലഭവനവും ബാലികാഭവനവും ഹരിപ്പാട്, പനയമ്പാല, യാച്ചാരം, നെയ്യാറ്റിൻകര എന്നിവിടങ്ങളിൽ ബാലഭവനുകളും തുടങ്ങാനും ദൈവം സഹായിച്ചു. പൂനായിലെ ബാലഭവന്റെ പണി നടന്നുകൊണ്ടിരിക്കുന്നു. അവിടെ ഒക്ടോബറിൽ കുഷ്ഠരോഗികളുടെ കുട്ടികളെ എടുക്കാം. മദ്ധ്യപ്രദേശിൽ ഇറ്റാർസിയിൽ കുറെ സ്ഥലം വാങ്ങി ബാലഭവനം തുടങ്ങാൻ ദൈവം സഹായിക്കും. ഇവയെക്കാൾ പ്രയോജനം ലഭിച്ചുകൊണ്ടിരിക്കുന്നത് ഉള്ളൂരിലുള്ള കാരുണ്യാ ഗൈഡൻസ് സെന്റർ മുഖാന്തിരമാണ്. മുൻപറഞ്ഞവ നടത്തുവാൻ പുതുപ്പാടി ബ്രദർഹുഡിൽപ്പെട്ട പി. എം. തോമസ് അച്ചൻ, കെ. ഐ. ഫിലിപ്പച്ചൻ, ജി. ജോണച്ചൻ, ബേബിക്കുട്ടി അച്ചൻ, പോൾ മാത്യു അച്ചൻ, സി. ജെ. ജോഷ്വാ അച്ചൻ മുതലായവരെ ദൈവം ഉപയോഗിച്ചതുപോലെ പനയമ്പാല കരുണഗിരി ബാലഭവനുവേണ്ടി ഫാ. വർഗീസ് ജോൺ, ജേക്കബ് വർഗീസ്, ഹരിപ്പാടിനുവേണ്ടി ഫാ. ടി. സി. ജോൺ, ഫാ. കെ. എം. മത്തായി, ശ്രീ. തോമസ് മാത്യു മുതലായവരെയും പശ്ചിമമേഖലയിലുള്ള പതിനഞ്ച് പള്ളിക്കാരെയും ദൈവം ഉപയോഗിച്ചു.

എന്നാൽ തിരുവനന്തപുരത്തു ഉള്ളൂർ കാരുണ്യ ഗൈഡൻസ് സെന്ററിനുവേണ്ടി ദൈവം കൂടുതൽ ഉപയോഗിച്ചത് ഫാ. വറുഗീസ് ജോൺ,

(ശേഷം 27–ാം പേജിൽ)

# ഭൗതികാവശിഷ്ട പ്രതിഷ്ഠ സഭൈക്യത്തിനു പ്രേരണ നൽകണം

കെ. വി. മാമ്മൻ

മലങ്കരസഭയിൽ 1958-ൽ പരസ്പര സ്വീകരണംമൂലം പരിപൂർണ്ണ സമാധാനം ഉണ്ടാകുകയും തുടർന്നു 1964-ൽ ഔഗേൻ പ്രഥമൻ ബാവായെ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് എല്ലാവർക്കും സ്വീകാര്യമാംവിധം കോട്ടയത്തുവച്ചു മലങ്കരയിലെ നാലാമത്തെ കാതോലിക്കായായി വാഴിക്കുകയും അതുവഴി സമാധാനത്തെ അരക്കിട്ടുറപ്പിക്കുകയും, മേലിൽ സഭയിൽ ഭിന്നത ഉണ്ടാക്കുന്നവർ ഉപ്പുതൂണായിത്തീരുമെന്നു പ്രഖ്യാപിക്കുകയും ചെയ്തത് ഇന്നത്തെ തലമുറ മറന്നിരിക്കാൻ ഇടയില്ല. എന്നാൽ സുപ്രീംകോടതി വിധി ഉണ്ടായി 12 കൊല്ലം കഴിഞ്ഞപ്പോൾ കോടതിച്ചെലവ് ഈടാക്കാനുള്ള കാലാവധി കഴിയുകയും വീണ്ടും ഭിന്നതയ്ക്കു പാത്രിയർക്കീസുബാവാ തന്റെ കുപ്രസിദ്ധമായ 1970-ലെ 203-ാം നമ്പർ കല്പന മുഖേന വഴിമരുന്നിടുകയും ചെയ്തതിനെ മർമ്മഭേദകമെന്നല്ലാതെ വിശേഷിപ്പാനാവില്ല. യേശുക്രിസ്തുവിന്റെ പന്ത്രണ്ടു ശിഷ്യന്മാരിൽ ഒരാളും ഇന്ത്യയുടെ അപ്പോസ്തലനും കാവൽപിതാവുമായ മാർത്തോമ്മായെ പട്ടമില്ലെന്നു പറഞ്ഞു സിംഹാസനത്തിൽനിന്ന് അടിച്ചിറക്കി കുറേനാൾ തറയിൽ കിടത്തിയതും തുടർന്നു പഴയ കല്പന പിൻവലിക്കാതെ അദ്ദേഹത്തെ വീണ്ടും സിംഹാസനത്തിൽ പ്രതിഷ്ഠിച്ചതും ആധുനിക സംഭവങ്ങളാകയാൽ ഇവിടെ വിവരിക്കുന്നില്ല.

മാർത്തോമ്മായുടെ പൗരോഹിത്യം നിഷേധിച്ച പാത്രിയർക്കീസിനെ അതു ദൈവശാസ്ത്രത്തിനും വേദശാസ്ത്രത്തിനും നിരക്കാത്ത നടപടിയാണെന്ന് ഔഗേൻബാവ അനുസ്മരിപ്പിച്ചിരുന്നു. അധികം വൈകാതെ പാത്രിയർക്കീസ് ബാവ തന്റെ സിംഹാസനം കാലിയാക്കി പെട്ടെന്നു കടന്നുപോയി. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷി മരണത്തിന്റെയും തുടർന്നു അദ്ദേഹത്തിന്റെ അസ്ഥികൾ എദേസായിലേക്കു കൊണ്ടുപോയതിന്റെയും വിവരങ്ങൾ സഭാചരിത്രങ്ങളിൽ അസന്ദിഗ്ദ്ധമായി വിവരിച്ചിട്ടുണ്ട്. എ.ഡി. 72-ൽ കൊല്ലപ്പെട്ട ശ്ലീഹായുടെ അസ്ഥികൾ മൈലാപ്പൂരിൽനിന്നു മൂന്നാംനൂറ്റാണ്ടിൽ എദേസായിലേക്കു കൊണ്ടുപോയി എന്നാണു ബർദെയിസാന്റെ 'നടപടികളുടെ' സുറിയാനി മൂലഗ്രന്ഥത്തിൽ പറയുന്നത്. അവിടെനിന്നു മറ്റു സ്ഥലങ്ങളിലേക്കു ഭൗതികാവശിഷ്ടം കൊണ്ടുപോയതായി വ്യക്തമായ ചരിത്രം ഇല്ല. എന്നാൽ ഐതിഹ്യങ്ങൾ സുലഭമാണ്.

മലങ്കരയിൽ സെന്റ്തോമസിന്റെ ഭൗതികാവശിഷ്ടം ആദ്യം കൊണ്ടുവന്നു ദേവലോകം കാതോലിക്കേറ്റ് അരമനച്ചാപ്പലിൽ പ്രതിഷ്ഠിച്ചത് പ: ഔഗേൻബാവായാണ്. ഇതു സംബന്ധിച്ച ചരിത്രം മറവിക്കു പ്രസിദ്ധരായ മലങ്കരസഭാംഗങ്ങളുടെ അറിവിനായി കുറിക്കുകയാണ്. 1965-ൽ എത്യോപ്യയുടെ തലസ്ഥാനമായ ആഡിസ് അബാബയിൽ ചേർന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭാദ്ധ്യക്ഷന്മാരുടെ ഉച്ചകോടിയെ തുടർന്ന് യാക്കൂബ് തൃതീയൻ പാത്രിയർക്കീസിന്റെ ക്ഷണമനുസരിച്ച് ഔഗേൻ കാതോലിക്കാബാവാ പാത്രിയർക്കീസുമൊന്നിച്ച് സിറിയൻ ഓർത്തഡോക്സ് സഭയിലെ ചില പ്രധാനപ്പെട്ട സ്ഥലങ്ങളും പള്ളികളും സന്ദർശിച്ചു. അങ്ങനെ മൂസൽ സെന്റ് തോമസ് പള്ളിയും സന്ദർശിച്ചു.

[മാർത്തോമ്മാശ്ലീഹാ പുരോഹിതനല്ലെന്നു ഇപ്പോഴും ചിലർ പറയുന്നുണ്ടെങ്കിലും പണ്ടുമുതലേ അദ്ദേഹത്തിന്റെ നാമത്തിൽ പള്ളികൾ സ്ഥാപിച്ചിരുന്നു. മൂസൽ സെന്റ് തോമസ് ഭദ്രാസന പള്ളിയും മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയും ചില ഉദാഹരണങ്ങൾ മാത്രം] വളരെ പഴക്കമുള്ള മൂസൽ പള്ളിയിലെ ഒരു ഭിത്തിക്കു കേടു സംഭവിച്ചപ്പോൾ ആ ഭിത്തി നന്നാക്കുന്നതിനുവേണ്ടി പൊളിച്ചു. അപ്പോഴാണ് മാർത്തോമ്മായുടെ തിരുശേഷിപ്പു കണ്ടുകിട്ടിയത്. ഒരു മാർബിൾപേടകത്തിൽ അതു ഭംഗിയായി സൂക്ഷിച്ചുവച്ചിരുന്നു. ''ഇന്ത്യയിൽ സുവിശേഷം അറിയിച്ച മാർത്തോമ്മായുടെ തിരുശേഷിപ്പു'' എന്നു പഴയ എസ്ത്രങ്ങേലാ അക്ഷരത്തിൽ അതിന്മേൽ എഴുതിയിട്ടുണ്ട്. തിരുശേഷിപ്പിനെപ്പറ്റി മൂസൽപള്ളി 1965-ൽ സന്ദർശിച്ച പരേതനായ ഫാ. റ്റി.സി. ജേക്കബ് (മാനേജരച്ചൻ) എഴുതിയ ''എത്യോപ്യൻ സുന്നഹദോസും വിശുദ്ധനാട് സന്ദർശനവും'' എന്ന പുസ്തകത്തിൽ ഇങ്ങനെ പറയുന്നു''. ഇന്ത്യയിൽ മാർത്തോമ്മാശ്ലീഹാ സുവിശേഷം അറിയിച്ചു എന്നുള്ളതിന് ഒരു സാക്ഷ്യവും അതിലുപരിയായി പ: അപ്പസ്തോലന്റെ ഭൗതികാവശിഷ്ടവും, മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭയിൽ ദീർഘകാലമായി നിലനിന്നിരുന്ന ഭിന്നതകളുടെ കൽമതിലുകൾ തകർത്ത പ: പാത്രിയർക്കീസു ബാവായ്ക്കു ലഭിച്ച ഒരു സ്വർഗ്ഗീയ സമ്മാനവും വി. അപ്പസ്തോലന്റെ കൃതജ്ഞതയുടെയും സന്തോഷത്തിന്റെയും ഒരു പാരിതോഷികവും ആയി പ: പാത്രിയർക്കീസു ബാവാ ആ തിരുശേഷിപ്പിനെ പരിഗണിച്ചു. മഹത്തായ ഈ സന്തോഷവാർത്ത തിരുമേനി ഇന്ത്യൻ സഭയെ കേബിൾമുഖേന അറിയിച്ചു......മാർത്തോ

ശേഷം 27-ാം പേജിൽ)

## M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986—ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് ''Give Sight'' പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രകിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ **സഹായത്താൽ** കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗീവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും..........................................Pin Code........................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ..........................................
ശസ്ത്രക്രിയയ്ക്കുള്ള ....................... രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ....................അന്ധന്/അന്ധന്മാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:— Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad 673 591, Kerala.

### വനിതാപംക്തി:

# 'സ്ത്രീയേ, നീ കരയുന്നതെന്ത്'?

**ജയാ കോശി**

**യേ**ശുക്രിസ്തുവിന്റെ പുനരുത്ഥാനം ലോകചരിത്രത്തിലെ ഏററവും അത്ഭുതസംഭവമാണ്. ആ അത്ഭുത സംഭവത്തിന്റെ ആദ്യത്തെ ദൃക്സാക്ഷിയായി തിരുവചനത്തിൽ രേഖപ്പെടുത്തിയിട്ടുള്ള വ്യക്തിയാണ് മഗ്ദലനമറിയം. ഒരു സാധാരണ സ്ത്രീയായി ജനിച്ച് ജീവിച്ച മറിയയ്ക്ക് ഈ ശ്രേഷ്ഠ ഭാഗ്യം ലഭ്യമായതെങ്ങനെ?

കഫർന്നഹൂമിന് തെക്കുഭാഗത്ത് ഗലീലാ കടൽതീരത്തായി സ്ഥിതി ചെയ്യുന്ന ഒരു സ്ഥലമാണ് മഗദ അല്ലെങ്കിൽ മഗ്ദലേദേശം. ഏഴു ഭൂതങ്ങൾ ബാധിച്ചിരുന്ന മറിയ ഈ ദേശക്കാരിയാണ്. കർത്താവിൽനിന്ന് അത്ഭുതസൗഖ്യം പ്രാപിക്കുവാനുള്ള ഭാഗ്യം ലഭിച്ചപ്പോൾമുതൽ — കർത്താവിനെ പിൻപററിയവരിൽ ഒരുവളാണ് ഈ സ്ത്രീ. യേശുവിന്റെ കാലത്ത് യഹൂദാ റബിമാർ സ്ത്രീകളെ പഠിപ്പിക്കുകയില്ലായിരുന്നുവെങ്കിലും അവരെ തന്റെകൂടെ സഞ്ചരിക്കുവാനും ശുശ്രൂഷകളിൽ സഹകരിപ്പിക്കുവാനും യേശു തയ്യാറായി. അങ്ങനെ ദൈവമുമ്പാകെ സ്ത്രീപുരുഷഭേദമോ പക്ഷപാതമോ ഇല്ലായെന്ന് കർത്താവ് പ്രവൃത്തിയിലൂടെ കാണിച്ചുകൊടുത്തു.

കർത്താവ് അവളുടെ ജീവിതത്തിലേക്ക് കടന്നുവന്ന നിമിഷംമുതൽ അവൾ മറെറാരു വ്യക്തിയായി മാറുകയായിരുന്നു. ഈ കർത്താവിന്റെ വേദനാജനകമായ മരണം പ്രതീക്ഷിക്കാതെയാണ് അവൾ കർത്താവിനെ അനുഗമിച്ചത്. എന്നാൽ പ്രതീക്ഷയ്ക്ക് വിപരീതമായി കർത്താവ് പിടിക്കപ്പെടുകയും ക്രൂശിക്കപ്പെടുകയും ചെയ്തപ്പോൾ ആ ക്രൂശിനരികെ മുഴുവൻ സമയവും മാറാതെ നിന്നുകൊണ്ട് കർത്താവിനോട് അവൾക്കുള്ള നന്ദി പ്രകാശിപ്പിച്ചു. അത് മാത്രവുമല്ല, കർത്താവിനോടുള്ള അവളുടെ നന്ദിയും സ്നേഹവും എത്രമാത്രമാണെന്ന് വെളിപ്പെടുത്തുന്ന മറെറാരു പ്രവൃത്തിയാണ് മൂന്നാം ദിവസം കല്ലറ കാൺമാൻ പോയതും തുടർന്ന് വിവരിച്ചിട്ടുള്ള സംഭവങ്ങളും. യോഹന്നാന്റെ സുവിശേഷം 20–ാം അദ്ധ്യായം 11 മുതൽ ഉള്ള വാക്യങ്ങൾ വായിക്കുമ്പോൾ, കർത്താവിന്റെ ഉയിർപ്പിനെകുറിച്ച് ദൂതന്മാർ അവരോട് അറിയിച്ചപ്പോൾ മറിയയോടൊപ്പം ഉണ്ടായിരുന്നവർ കല്ലറ വിട്ട് മടങ്ങിപ്പോയി. എന്നാൽ അവൾക്ക് കർത്താവിനെ കണ്ടേ മതിയാകൂ എന്നുള്ള അടങ്ങാത്ത ആഗ്രഹത്തോടെ ആ സെമിത്തേരിയിൽ ഇരുട്ടുള്ള അന്തരീക്ഷത്തിൽ ഏകയായി നിൽക്കുകയാണ്. വെറുതെ നിർവ്വികാരിയായി നിൽക്കുകയല്ല, 11–ാം വാക്യത്തിൽ പറയുന്നത് കരഞ്ഞുകൊണ്ടുനിന്നു എന്നാണ്. മറിയയ്ക്ക് കർത്താവിനോടുള്ള പ്രത്യേക നന്ദിയും സ്നേഹവും രണ്ടു ചാലുകളായി ഹൃദയത്തിൽനിന്നുത്ഭവിച്ച് കണ്ണുനീർപ്പുഴകളൊഴുകുകയായിരുന്നു.

ജീവിതത്തിന്റെ ആരംഭംമുതൽ ഇന്നേവരെ എത്രഎത്ര അനുഗ്രഹങ്ങളും ഉപകാരങ്ങളും കർത്താവ് നമുക്കും തന്നിട്ടുണ്ട്? നമ്മുടെ ചുററുപാടുകളിലും പ്രിയപ്പെട്ടവരിലും എത്രപേർ ഏതെല്ലാം വിധത്തിൽ ദുരിതവും രോഗവും തീരാദുഃഖവും അനുഭവിക്കുന്നു? പ്രതിസന്ധികളിലും കഷ്ടങ്ങളിലും രോഗങ്ങളിലും ആശ്വാസത്തിന്റെ കൈത്തിരിയുമായി നമ്മുടെ അരുമനാഥൻ എത്രവട്ടം നമ്മളുടെ അടുക്കൽ കടന്നുവന്നിട്ടുണ്ട്? മരണത്തിന്റെ താഴ്വരയിൽകൂടി നമ്മളോ നമ്മുടെ പ്രിയപ്പെട്ടവരോ കടന്നുപോയ സ്ഥാനത്തുനിന്നും എത്രവട്ടം ഈ കർത്താവ് കരുണയോടെ വിടുവിച്ചിട്ടുണ്ട്? ജീവിതത്തിൽ ഒരു ഉപകാരം സ്വീകരിച്ച മഗ്ദലനമറിയയ്ക്കുണ്ടായതുപോലെയുള്ള നന്ദിയോ സ്നേഹമോ നമ്മുടെയും ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നും ഉത്ഭവിച്ചിട്ടുണ്ടോ? നമ്മുടെ ആരാധനാസമയങ്ങളിൽ, നമ്മുടെ പ്രാർത്ഥനാസമയങ്ങളിൽ കർത്താവിനെ ഒന്ന് കാണുവാൻ എത്രമാത്രം നമ്മുടെ ഹൃദയം വെമ്പൽ പൂണ്ടിട്ടുണ്ട്? നമ്മൾ ഓരോരുത്തരും അവരവരുടെ പ്രായം അനുസരിച്ച് ദുഃഖവെള്ളിയാഴ്ച ആചരിച്ചിട്ടുള്ളവരല്ലേ? ഈ കർത്താവ് ഇത്രമാത്രം നിന്ദയും അപമാനവും സഹിച്ച്, ഉച്ചിമുതൽ ഉള്ളംകാൽവരെ തകർക്കപ്പെട്ടവനായി, ക്രൂശിനെ സന്തോഷത്തോടെ വരിച്ച്, മരണം ആസ്വദിച്ചത് നമ്മൾ ഓരോരുത്തർക്കും വേണ്ടിയാണെന്നുള്ളത് ചിന്തിച്ചും ധ്യാനിച്ചുമാണോ ഓരോ ദുഃഖവെള്ളിയാഴ്ചയും ആചരിച്ചിട്ടുള്ളത്? അഥവാ ഈവിധ ചിന്തകൾ ദുഃഖവെള്ളിയാഴ്ചകളിൽ മാത്രം ഒതുങ്ങിനിൽക്കുന്നുവോ?

തുടർന്നുള്ള ഭാഗങ്ങൾ വായിക്കുമ്പോൾ മറിയയുടെ കണ്ണുനീരിന് മറുപടി ലഭിച്ചതായി കാണാം. ആദ്യം ദൂതന്മാർ അവളോട് ചോദിക്കുന്നു, സ്ത്രീയേ, നീ കരയുന്നതെന്ത്? അതിന് അവൾ മറുപടിയായി കർത്താവിന്റെ മൃതശരീരം എവിടെയാണെന്ന് അറിയുകയില്ലായെന്ന് വിനയത്തോടെ പറയുന്നു. സുബോധം ഉള്ള ഒരു സ്ത്രീയുടെ ലക്ഷണമാണ് വിനയം. തന്റെ ദൗത്യം നിറവേററിയ സന്തോഷത്തോടെ വിജയശ്രീലാളിതനായി പിതാവിന്റെ അടുക്കൽ കയറിപോകേണ്ടിയിരുന്ന കർത്താവ്, മറിയയുടെ കണ്ണുനീരിന് മറുപടിയായി കടന്നുവരുന്ന രംഗം ഏത് മനസിനേയും കോൾമയിർ കൊള്ളിക്കുന്നതാണ്.

കണ്ണുനീരിനെ മറികടക്കാൻ കഴിയാത്ത കരുണയുടെ ഉറവിടമായ ക്രിസ്തു, ക്ഷമയോടെ ഏകയായി കണ്ണുനീരോടെതന്നെ കാത്തുനിൽക്കുന്ന മറിയയ്ക്ക് കർത്താവ് പ്രത്യക്ഷപ്പെടുന്നു. ഇവിടെ നാം മനസ്സിലാക്കേണ്ട രണ്ട് പ്രത്യേകതകളിൽ ഒന്ന്, കണ്ണുനീരിന് വിലയുണ്ട്, ശക്തിയുണ്ട്, ആത്മാർത്ഥതയുള്ള കണ്ണുനീരിന് മാത്രമാണെന്നേയുള്ളു. ഇത്തരുണത്തിൽ നമ്മുടെ ഹൃദയം കർത്താവില്ലാത്ത കല്ലറയോ? എന്ന് ചിന്തിക്കാം. നമ്മുടെ പ്രവൃത്തികാരംമൂലം നമ്മുടെ കുടുംബത്തിൽനിന്നും, ഇടവകയിൽ നിന്നും നമ്മുടെ ആദ്ധ്യാത്മിക സംഘടനകളിൽ നിന്നും ഒരു പക്ഷേ കർത്താവ് അപ്രത്യക്ഷനായി എന്നു വന്നേക്കാം. സ്ത്രീകളായ നമ്മുടെ വിലയേറിയ കണ്ണുനീർ ഈ സാഹചര്യങ്ങളിലെല്ലാം വളരെ പ്രാധാന്യമർഹിക്കുന്നു: ഏത് സ്ഥാനത്തുനിന്നും കർത്താവ് മാറിനില്ക്കുന്നുവോ അവിടേയ്ക്ക് തന്നെ കർത്താവിനെ മടക്കി വരുത്താൻ കണ്ണുനീരിൽ കുതിർന്ന നമ്മുടെ പ്രാർത്ഥന സഹായകമാകട്ടെ. രണ്ടാമതായി ഈ ഭാഗത്തിന്റെ പ്രത്യേകത കർത്താവിന്റെ മനസ്സലിവാണ്. വേദപുസ്തകത്തിലെ നാല് സുവിശേഷങ്ങളിലും മനസ്സലിവുള്ള യേശുവിനെ ചിത്രീകരിച്ചിരിക്കുന്നു. ലാസറിന്റെ വേർപാടിൽ മനം നൊന്ത് വിലപിക്കുന്ന സഹോദരിമാരെ കണ്ടപ്പോൾ കർത്താവ് കണ്ണുനീർ വാർത്തതായി (വി. യോഹ: 11–ന്റെ 32–36വരെ വാക്യങ്ങളിൽ) നാം വായിക്കുന്നു. നസറായനായ യേശു കടന്നുപോകുന്നെന്ന് കേട്ടപ്പോൾ കുരുടനായ ബർത്തിമായി കാഴ്ചയ്ക്കായി നിലവിളിക്കുന്നു. ഈ നിലവിളി കേട്ട യേശുവിന് മുമ്പോട്ടു നടക്കുവാൻ കഴിഞ്ഞില്ല. ആ പുരുഷാരത്തിന്റെ നടുവിൽ തന്നോടു നിലവിളിക്കുന്ന ഒരുവന്റെ മുൻപിൽ കർത്താവ് നിന്നു എന്ന് മർക്കൊ: 10–ന്റെ 46–48–ൽ നാം വായിക്കുന്നു. നമ്മുടെ നിലവിളി കേൾക്കുമ്പോൾ നമ്മൾക്കായി 'നിന്നുതരുന്ന' ആ കർത്താവിനെ വീണ്ടും വി. ലൂക്കോസിന്റെ സുവിശേഷം 7–ാം അദ്ധ്യായത്തിലും കാണാം. നയിൻ പട്ടണത്തിലെ ഏകജാതനായ മകന്റെ വേർപാടിൽ കരയുന്ന വിധവയെ കർത്താവ് ആശ്വസിപ്പിക്കുന്നു. മറ്റുള്ളവരുടെ കണ്ണുനീർ കാണുമ്പോൾ കരയുകയും അന്യ ദുഃഖത്തിൽ മനസ്സലിയുകയും ചെയ്യുന്ന യേശുക്രിസ്തുവിനെ പിൻപറ്റുന്ന നമ്മളും കർത്താവിനെപോലെ മനസ്സലിവുള്ളവരായി മറ്റുള്ളവരുടെ വേദന സ്വന്തം വേദനയായി കാണുവാനും അവരെ ആശ്വസിപ്പിപ്പാനും കട

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



MGM. Co Ed. School, Itarsi.



താമസിച്ചതിൽ ക്ഷമാപണം
സൂസൻ ബാബു, ഏവൂർ.



രോഗശാന്തിക്ക്
ഓമന മാത്യു, പറന്തൽ.





പി. എം. ഇടിച്ചാണ്ടി.









താമസിച്ചതിന് ക്ഷമാപണം—ഒരു വിശ്വാസി.



ഒരു വിശ്വാസി,
അൽ–ജുബൈൽ.

# ആൽക്കഹോളിക് അനോനിമസ്

## ഫാ. അലക്സാണ്ടർ, കൂടാരത്തിൽ

മദ്യപാനത്തിൽനിന്ന് വിമുക്തരാകുവാൻ ആഗ്രഹിക്കുന്നവരുടെ ഒരു സംഘടനയാണ് ആൽക്കഹോളിക് അനോനിമസ്. ഇതിനെ എ. എ. എന്നും വിളിക്കുന്നു. ഒരു മദ്യപാനിയെ ആത്മീയമായി സുഖപ്പെടുത്തുന്നതിനും മദ്യത്തിൽനിന്നു മോചനം നേടാനുള്ള അയാളുടെ ആഗ്രഹത്തെ ബലപ്പെടുത്തുവാനും ഈ സംഘടന സഹായിക്കും.

### എ. എ–യുടെ തുടക്കം

1935–ൽ അമേരിക്കയിലെ അക്രോണിലാണ് 'ആൽക്കഹോളിക് അനോനിമസ്' എന്ന സംഘടനയുടെ തുടക്കം. മദ്യപാനികളായ ന്യൂയോർക്കിലെ ബിസ്സിനസുകാരനായ ഡബ്ള്യു. ബില്ല്യം അദ്ദേഹത്തിന്റെ സുഹൃത്തായ ഡോ. എസ്. ബോബും തങ്ങളുടെ മദ്യപാനത്തെക്കുറിച്ച് തുറന്നു സംസാരിച്ചു. അതിനെക്കുറിച്ച് ബോധവാൻമാരായി അവർ മദ്യപാനത്തിൽനിന്ന് വിമുക്തരാകുവാൻ ആഗ്രഹിച്ചു. പരസ്പരം സഹായിക്കുമെന്നും അതുപോലെ മററുള്ളവരെയും മദ്യപാനത്തിൽനിന്നു വിമുക്തരാകുവാൻ സഹായിക്കുമെന്ന് ദൃഢനിശ്ചയം ചെയ്യുകയും ചെയ്തു. ഈ തീരുമാനത്തിൽനിന്നാണ് ''ആൽക്കഹോളിക് അനോനിമസ്'' എന്ന പേരിലുള്ള അന്തർദ്ദേശീയ സംഘടനയുടെ ഉത്ഭവം. ഇന്ന് ലക്ഷക്കണക്കിനാളുകൾ എ. എ. മുഖേന മദ്യപാനത്തിൽനിന്ന് വിമുക്തരായി കഴിയുന്നു. 110 രാജ്യങ്ങളിലായി 4000–ത്തിലേറെ ഗ്രൂപ്പുകളും പ്രവർത്തിക്കുന്നു. കേരളത്തിലും ധാരാളം എ. എ. സംഘടനകളും ഉണ്ട്.

### എ. എ–യുടെ പ്രവർത്തനശൈലി

എ. എ. ഗ്രൂപ്പിൽ ചേരുന്നതിന് യാതൊരു നിയന്ത്രണവും ഇല്ല. യാതൊരു പ്രചരണവും കൂടാതെ ഔപചാരികതയില്ലാത്ത ഒരു കൂട്ടായ്മയാണിത്. പരസ്പരം സഹായിക്കുക എന്ന അടി

---

പ്പെട്ടവരാണെന്നുള്ള ബോദ്ധ്യം ഉള്ളവരായിരിക്കണം. മറിയയുടെ കണ്ണുനീർ കണ്ട് അവൾക്ക് ഉറ്റുപരിയായി പ്രത്യക്ഷപ്പെട്ട, ലാസറിന്റെ കല്ലറയ്ക്കൽ കണ്ണുനീർ വാർത്ത കരുണാസമ്പന്നനായ കർത്താവിനോട് മനസ്സലിവുള്ള ഒരു ഹൃദയം തരുവാൻ നമ്മൾക്കും പ്രാർത്ഥിക്കാം. മനസ്സലിവുള്ള ഹൃദയം ദൈവത്തിന്റെ ദാനമാണ്.

തുടർന്നുള്ള ഭാഗങ്ങളിൽ സുവിശേഷം അറിയിക്കുവാനുള്ള ശ്രേഷ്ഠമായ ദൗത്യം കർത്താവ് അവളെ ഭരമേല്പിക്കുന്നതോടുകൂടി ആ സ്വർഗ്ഗീയ വെളിപാടിന് തിരശ്ശീല വീഴുന്നു. കർത്താവിന്റെ മൃതശരീരത്തിന്മേൽ സുഗന്ധവർഗ്ഗം പൂശുവാനുള്ള ആഗ്രഹത്തോടെ കടന്നുചെന്ന മറിയയെ ആഗ്രഹിച്ചതിലും നിനച്ചതിലും അത്യന്തം പരമായി വഴിനടത്തുവാൻ കഴിവുള്ള കർത്താവ്, ഉയിർത്തെഴുന്നേററ തന്നെ ആദ്യം കാണാനുള്ള ഭാഗ്യവും അതോടൊപ്പം ആ സുവിശേഷം ലോകത്തെ അറിയിക്കുവാനുള്ള ദൗത്യവും മറിയയ്ക്ക് നൽകുന്നു. ഇതിൽനിന്നും സുവിശേഷം അറിയിക്കുവാനുള്ള കടമ സ്ത്രീകളിലും നിക്ഷിപ്തമായിട്ടുണ്ടെന്നുള്ളതല്ലേ നാം പഠിക്കേണ്ടത്. നമ്മൾ പലപ്പോഴും ചിന്തിക്കുന്നത് നമ്മളെക്കൊണ്ട് എന്തുചെയ്യാൻ കഴിയും?, കർത്താവിനുവേണ്ടി എന്തെങ്കിലും ഒക്കെ ചെയ്യണമെന്നാഗ്രഹമുണ്ട്, പക്ഷേ, നമ്മുടെ സഭയിൽ സമൂഹത്തിൽ സ്ത്രീകൾക്ക് പല പരിമിതികളും ഉണ്ട് എന്നൊക്കെ. ശരിയാണ്. പക്ഷെ, ആ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് കർത്താവിനുവേണ്ടി അല്പമായിട്ടെങ്കിലും പ്രവർത്തിക്കണം എന്ന് ചിന്തിക്കുമ്പോൾ അധികമായി ചെയ്യിക്കുവാൻ കർത്താവ് നമ്മെ തന്റെ കരങ്ങളിലെടുത്തുപയോഗിക്കും. നമ്മുടെ ആഗ്രഹത്തിന്മേൽ മാത്രമേ കർത്താവിനു പ്രവർത്തിക്കുവാൻ കഴിയൂ. കഴിഞ്ഞ കാലങ്ങളിൽ ഒന്നും പ്രവർത്തിക്കുവാൻ കഴിഞ്ഞില്ല എന്ന് ചിന്തിക്കാതെ ഇനിയും കർത്താവിനുവേണ്ടി, സുവിശേഷത്തിനുവേണ്ടി അല്പമായെങ്കിലും പ്രവർത്തിക്കാമെന്ന് തീരുമാനിക്കാം. സുവിശേഷം എന്നു പറയുന്നത് കേവലം പ്രസംഗം മാത്രമല്ല, നമ്മുടെ പെരുമാററം, സംസാരം, ജീവിതരീതി ഒക്കെ ജീവനുള്ള സുവിശേഷമായിരിക്കണം. ദൈവം തന്നിട്ടുള്ള സമ്പത്തും കഴിവും സമയവും ആരോഗ്യവും മററുള്ളവർക്കുംകൂടി പ്രയോജനപ്പെടുത്തുന്നുവെങ്കിൽ അതും സുവിശേഷത്തിന്റെ ഭാഗമായിരിക്കും. കുടുംബത്തിലും ഇടവകയിലും സമൂഹത്തിലും നാം ആ ഇടർച്ചയ്ക്കല്ലാകാരതെ ദൈവനാമ മഹത്വത്തിനുവേണ്ടി ജീവിക്കുവാൻ കഴിയുന്നുവെങ്കിൽ നമ്മുടെ ജീവിതം ധന്യമായി. ഒരു പക്ഷേ ഒററയ്ക്കേ ഉള്ളൂ എന്നു വന്നാലും ഭാരപ്പെടേണ്ട, എല്ലാവരും കർത്താവിനെ കാണാതെ മടങ്ങിപ്പോയിട്ടും പോകാതെ നിന്നതുകൊണ്ട് മറിയ എത്ര വലിയ അനുഗ്രഹമാണ് പ്രാപിച്ചത്. ഈ ചിന്ത നമ്മെ മുന്നോട്ട് നയിക്കട്ടെ. നിറഞ്ഞ സന്തോഷത്തോടെ മറിയ, കർത്താവ് ഉയിർത്തെഴുന്നേററ സന്തോഷവാർത്ത അറിയിക്കുവാൻ കടന്നുപോയി. കർത്താവിനെ പൂർണ്ണമായും അനുസരിക്കുന്ന മറിയയെ നമുക്ക് അവിടെ ദർശിക്കാം.

—o—

# മലങ്കരസഭ ക്രിസ്തുമസ് സ്പെഷ്യൽ പതിപ്പ്

ക്രിസ്തുമസ്സിനോടനുബന്ധിച്ച് മാസികയുടെ വരിക്കാർക്കെല്ലാവർക്കും ലഭിക്കത്തക്കവണ്ണം 'മലങ്കരസഭ' ഒരു പ്രത്യേക പതിപ്പ് പ്രസിദ്ധീകരിക്കുന്നു. ആയതിലേക്ക് പരിഗണിക്കപ്പെടുവാൻ സാഹിത്യസൃഷ്ടികൾ ചീഫ് എഡിറ്ററുടെ പേർക്ക് അയയ്ക്കുക. 'ക്രിസ്തുമസ്' ചിന്തകൾക്ക് ഊന്നൽ നല്കുന്നവയ്ക്ക് മുൻഗണന നല്കപ്പെടും.

**പ്രത്യേകതകൾ:**

— ഓഫ്സെററ് പ്രിൻറിംഗ്
— ആകർഷകമായ പുറംചട്ട
— ക്രിസ്തുമസ് 'വിഭവ'ങ്ങൾ
— 'ക്രിസ്തുമസ് ക്വിസ്'
— പ്രശസ്തരായ എഴുത്തുകാരുടെ സാഹിത്യസൃഷ്ടികൾ.

പരസ്യങ്ങളും, ആശംസകളും, അനുസ്മരണാ ബ്ളോക്കുകളും, മററും 'മാനേജർ', മലങ്കരസഭ, ദേവലോകം, കോട്ടയം -38 എന്ന വിലാസത്തിൽ അയയ്ക്കുക.

### വായനക്കാർക്ക് ഒരു

## സൗഹൃദ സംവാദം

നിങ്ങൾ ഇപ്പോൾ പ്രവർത്തിക്കുന്ന മേഖലയിൽനിന്നോ, ഇപ്പോഴത്തെ ജീവിതാവസ്ഥയിൽനിന്നോ ഉള്ള അനുഭവങ്ങളുടെയും, വിചാരങ്ങളുടെയും പശ്ചാത്തലത്തിൽ താഴെക്കൊടുക്കുന്ന ചോദ്യത്തിനുത്തരം തയ്യാറാക്കുക. നർമ്മബോധത്തോടെ, സാമൂഹ്യവിമർശന ദൃഷ്ടിയോടെ, ഉത്തരമെഴുതാം.

**"ഞാൻ സത്രം സൂക്ഷിപ്പുകാരനായിരുന്നെങ്കിൽ**

അന്തിയുറങ്ങാൻ ഇടംതേടുന്ന യൗസേഫിനും. മറിയാമിനും, എന്തുത്തരം നൽകുമായിരുന്നു?"

### പരസ്യ നിരക്ക്

| | | | | | |
|---|---|---|---|---|---|
| കവർ 1–ാം പേജ് സ്പോൺസർഷിപ്പ് | രൂ. 10000 | കളർ പേജ് | രൂ. 2000 | സാധാരണ 1/4 പേജ് | രൂ. 400. |
| കവർ 2–ാം പേജ് | ,, 6000 | സാധാരണ പേജ് | ,, 1000 | മിനിമം പേജ് | രൂ. 250 |
| ,, 3–ാം പേജ് | ,, 5000 | ,, ½ പേജ് | ,, 600 | | |
| ,, 4–ാം പേജ് | ,, 7000 | | | | |

ലാഷത്തോടെ വരുന്ന അംഗങ്ങൾ യാതൊരു സ്ഥാനവും ഈ ഗ്രൂപ്പിൽനിന്നു ആഗ്രഹിക്കുന്നില്ല, എല്ലാവരും തുല്യരാണ്. രോഗത്തിൽനിന്ന് വിമുക്തി കിട്ടുന്നതിന് പരസ്പരം സഹായിക്കുകയും അതിനുവേണ്ടി ദൈവത്തോടു പ്രാർത്ഥിക്കുകയും ചെയ്യുന്നു. ജാതി–മത–വർണ്ണ വിവേചനങ്ങൾക്കതീതമായ ഒരു സംഘടനയാണിത്. എ. എ-യുടെ അംഗമാകുന്നതിനുള്ള ഏകയോഗ്യത മദ്യപാനം നിറുത്തുവാനുള്ള ആത്മാർത്ഥമായ ആഗ്രഹമാണ്. യാതൊരു അംഗത്വഫീസും ഇതിനില്ല. ഇതിലൂടെ അംഗങ്ങൾക്ക് ഒരു ആത്മീയ ചികിത്സ ലഭ്യമാകുന്നു.

## എ. എ–യുടെ 11 നടപടികൾ

എ. എ–യുടെ അംഗങ്ങൾ അംഗീകരിക്കുന്ന 11 കാര്യങ്ങളുണ്ട്. ഇതു മദ്യപാനത്തിൽനിന്നു അകലുവാൻ സഹായിക്കുന്നതും അനുകരിക്കാവുന്നതുമായ 11 നടപടികളാണ്.

1. മദ്യത്തിന് പരിപൂർണ്ണമായും അടിമകളായെന്നും അതുമൂലം ജീവിതം നിയന്ത്രണാതീതമായെന്നും ഞങ്ങൾ തുറന്ന മനസ്സാലെ സമ്മതിക്കുന്നു.

2. ഞങ്ങളെ വീണ്ടും നേരായ ജീവിതത്തിലേക്കു കൊണ്ടുവരുവാൻ ഞങ്ങളെക്കാൾ വലിയ ഒരു ശക്തിക്കു മാത്രമേ പററുകയുള്ളു എന്നു വിശ്വസിക്കുന്നു.

3. ഞങ്ങളുടെ നിശ്ചയങ്ങളും ആഗ്രഹങ്ങളും ജീവിതവും "ഞങ്ങൾ മനസ്സിലാക്കുന്ന തരത്തിലുള്ള ദൈവ"ത്തിന്റെ സംരക്ഷണയ്ക്കും വിട്ടുകൊടുക്കുവാൻ ഞങ്ങൾ തീരുമാനിച്ചു.

4. കഴിഞ്ഞകാല ജീവിതത്തിലെ ഞങ്ങളുടെ ധാർമ്മിക നിലവാരത്തിന്റെ വസ്തുനിഷ്ടമായ ഒരു വിലയിരുത്തൽ നടത്തി.

5. തെററുകണ്ട കാര്യങ്ങൾ ദൈവത്തോടും, ഞങ്ങളോടും, മൂന്നാമതൊരാളോടും കൃത്യമായി ഏററുപറഞ്ഞു.

6. സ്വഭാവത്തിലെ തെററായ വശങ്ങൾ ദൈവം മാററിത്തരുന്നതു സ്വീകരിക്കുന്നതിനായി ഞങ്ങൾ എപ്പോഴും ഒരുങ്ങിയിരിക്കുന്നു.

7. ഞങ്ങളുടെ അപാകതകൾ മാററിത്തരുവാൻ വളരെ വിനയത്തോടുകൂടി ദൈവത്തോടപേക്ഷിച്ചു.

8. കഴിഞ്ഞകാലത്തു ഞങ്ങളാൽ ഉപദ്രവിക്കപ്പെട്ടിട്ടുള്ള എല്ലാവരുടെയും ഒരു പട്ടിക തയ്യാറാക്കി അതിനെല്ലാം പരിഹാരം ചെയ്യുവാൻ ഞങ്ങൾ മനസ്സുള്ളവരായി.

9. അവസരം കിട്ടുമ്പോഴെല്ലാം ഞങ്ങൾ ഞങ്ങളുടെ പൂർവ്വകാല തെററുകൾക്ക് പരിഹാരം ചെയ്യും.

10. ഞങ്ങളുടെ ചെയ്തികളെപ്പററിയുള്ള ഒരവലോകനവും വിലയിരുത്തലും തുടർന്നുകൊണ്ടിരിക്കുന്നു. തെററുചെയ്തു എന്നു ബോദ്ധ്യം വന്നാൽ അതു പ്രാർത്ഥനയിൽക്കൂടിയും ഞങ്ങൾ ദർശിക്കുന്ന തരത്തിലുള്ള ദൈവവുമായുള്ള ബന്ധം കൂടുതൽ ദൃഢമാക്കുവാൻ പരിശ്രമിക്കുന്നു. ഞങ്ങൾക്കായുള്ള ദൈവഹിതം എന്തെന്നുള്ള അറിവിനു അതു നടത്തിയെടുക്കുന്നതിനുള്ള ശേഷിക്കുംവേണ്ടി പ്രാർത്ഥിക്കുന്നു.

11. ഈ കാര്യങ്ങളിൽനിന്നു കിട്ടുന്ന ആത്മീയ പ്രചോദനത്തിന്റെയും ഉണർവ്വിന്റെയും അടിസ്ഥാനത്തിൽ ഈ സദ്വാർത്ത മററുള്ള മദ്യപാനികളെയും അറിയിക്കുന്നതിനും ഞങ്ങളുടെ ജീവിതത്തിന്റെ എല്ലാ വശങ്ങളിലും ഈ തത്വങ്ങൾ നടപ്പിൽ വരുത്തുന്നതിനും ഞങ്ങൾ പരിശ്രമിക്കുന്നു.

എ. എ. ഗ്രൂപ്പിൽ ചേരുന്ന വ്യക്തികൾ രണ്ടു അടിസ്ഥാന തത്വങ്ങൾ ജീവിതമാർഗ്ഗമായി സ്വീകരിക്കുന്നു. ഒരിക്കലും തനിക്കു കുടിക്കാനാവില്ല എന്നതാണ് ഒന്നാമത്തേത്. ഈ ദിവസം മദ്യപാനത്തിൽനിന്ന് ഒഴിഞ്ഞുനിൽക്കുവാൻ ഇന്നു ഞാൻ പരിശ്രമിക്കും എന്നതാണ് രണ്ടാമത്തേത്. ദീർഘകാലം മദ്യപിക്കാതിരിക്കുമോ എന്നുള്ളതിനേക്കാൾ ഇന്നു ഞാൻ മദ്യപിക്കുകയില്ല എന്നുള്ളതാണ് എ. എ. അംഗത്തിന്റെ അടിസ്ഥാന ജീവിതനിയമത്തിൽപ്പെടുന്ന പ്രധാന തീരുമാനം.

ആഴ്ചയിലൊരിക്കൽ കൂടുന്ന യോഗത്തിൽ അംഗങ്ങൾ പരസ്പരം സഹോദരങ്ങളെപ്പോലെ പെരുമാറുന്നു. ഓരോരുത്തരും അവരവരുടെ പ്രയാസങ്ങൾ പരസ്പരം കൈമാറുന്നു. മദ്യപാന സമയത്തുള്ള തിക്താനുഭവങ്ങൾ അയവിറക്കുന്നു സമാധാനം കണ്ടെത്തുന്നു. ഈശ്വരസന്നിധിയിൽ തങ്ങളുടെ പ്രയാസങ്ങൾ നിരത്തിവയ്ക്കുന്നു, ഇനിയും തങ്ങൾ മദ്യപൻമാരാകരുതെന്ന് പ്രാർത്ഥിക്കുന്നു. ഒരു വർഷം മദ്യപിക്കാതിരിക്കുകയാണങ്കിൽ അന്നേദിവസം 1–ാം ജന്മവാർഷികം ആഘോഷിക്കുന്നു ജന്മദിനകേക്ക് മുറിച്ച് അതു മററുള്ളവർക്കു നല്കിയാണാഘോഷം. ഒരാൾ മദ്യപാനം നിർത്തുമ്പോൾ പുതിയ വ്യക്തിയായി തീരുകയാണ്. ആകെക്കൂടെയുള്ള പെരുമാററം അയാളുടെ വ്യക്തിജീവിതത്തിൽ ഉണ്ടാകുകയാണ്. തുടർന്നുള്ള വർഷവും ഇതുപോലെ ആഘോഷിക്കുന്നുണ്ട്.

രണ്ടു പോഷകസംഘടനകൾകൂടി എ. എയ്ക്കുണ്ട് അൽ–അനോൺ. ഇതു മദ്യപൻമാരുടെ ഭാര്യമാരുടെ കൂട്ടായ്മയാണ്. അതുപോലെ അൽ–അടീൻ. ഇതു യുവതീ–യുവാക്കളുടെ സംഘടനയാണ്. അമിത മദ്യപാനം കുടുംബത്തിന്റെ മുഴുവൻ രോഗമാണ് എന്നുള്ള സങ്കല്പത്തിൽ കുടുംബാംഗങ്ങളെ മുഴുവൻ ഉൾപ്പെടുത്തിക്കൊണ്ടുള്ള ഒരു സമഗ്ര ചികിത്സ, പദ്ധതിയിൽ ഈ രണ്ടു പോഷക സംഘടനകളും ആൽക്കഹോളിക് അനോനിമസിനോടു സഹകരിച്ചു പ്രവർത്തിക്കുന്നു. മദ്യപാനത്തിന്റെ വിവിധ ചികിത്സാരീതിയിൽ ഏററവും ഫലപ്രദമായി കാണുന്നത് ആൽക്കഹോളിക് അനോനിമസ് ഗ്രൂപ്പിലൂടെയുള്ള ചികിത്സാരീതിയാണ്.



വയലുകളിലേക്ക് സ്വാഗതം:

# ചെങ്കോട്ടയിൽ ഒരു ഓർത്തഡോക്സ് സഭാകേന്ദ്രം

## ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ

കേരളത്തിൽനിന്ന് തമിഴ്നാട്ടിലേക്ക് പോകുന്നതിനുള്ള ഒരു പ്രധാന കവാടമാണ് ചെങ്കോട്ട. തെന്മല, കഴുതുരുട്ടി, ആര്യങ്കാവ്, നെടുമ്പാറ തോട്ടം തുടങ്ങിയ സ്ഥലങ്ങളിൽ മലങ്കര സഭാമക്കൾ ധാരാളംപേർ പാർത്തിരുന്നു. അവരിൽ ഏറിയ കൂറും മററു സഭാവിഭാഗങ്ങളിൽ ഇതിനകം ലയിച്ചുകഴിഞ്ഞു. 40, 50 വർഷങ്ങൾക്കുമുമ്പ് മുതൽ ചെങ്കോട്ടയിലും ചുററുപാടും കുടിപാർപ്പായ ഓർത്തഡോക്സ് ക്രിസ്ത്യാനികൾ ആരാധനസ്ഥലമില്ലാതെ മററ് സഭകളുമായി ബന്ധപ്പെട്ട് കഴിഞ്ഞുവരികയായിരുന്നു. ആരാധനയ്ക്കും പരേതരെ സംസ്ക്കരിക്കുന്നതിനും ഒരു മാർഗ്ഗവുമില്ലാതെ അവർ കഴിഞ്ഞുവന്നു. ഏതാനും മാസംമുമ്പ് അവിടെയുള്ള വിശ്വാസികളെ കൂട്ടിച്ചേർത്ത് ഒരു ആരാധന ആരംഭിച്ചു. ഒരു ആരാധനസ്ഥലവും ശ്മശാനവും ഉണ്ടാകുമെന്ന് ഉറപ്പുണ്ടായാൽ മററു സഭാവിഭാഗങ്ങളുമായി ബന്ധപ്പെട്ടു കഴിയുന്ന മലങ്കര സഭാമക്കൾ മാതൃസഭയിലേക്ക് മടങ്ങി വരുമെന്നുള്ള വസ്തുതയാണ് അവരുമായി സംസാരിച്ചതിൽനിന്ന് മനസ്സിലാക്കാൻ കഴിഞ്ഞത്. തിരുവനന്തപുരം ഭദ്രാസനാധിപൻ അഭിവന്ദ്യ ദീയസ്കോറോസ് മെത്രാപ്പോലീത്തായും ബഹു: ജേക്കബ് ദാനിയേൽ അച്ചനും മററും അവിടെപ്പോയി അവിടെയുള്ള ഒരു പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു. കുർബ്ബാനയ്ക്കുശേഷം സന്നിഹിതരായിരുന്ന എഴുപതോളം സ്ത്രീപുരുഷന്മാരുടെ സാന്നിദ്ധ്യത്തിൽ സെ: ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച്, ചെങ്കോട്ട എന്ന പേരിൽ ഒരു ഇടവക രൂപീകരിക്കുകയും അതിൻെറ വികാരിയായി തല്ക്കാലത്തേക്ക് ബഹു: ജേക്കബ് ദാനിയേൽ അച്ചനെ നിയമിക്കുകയും കൈക്കാരനായി കൈപ്പട്ടൂർ സ്വദേശിയായ എം. ജി. ജോയിയെയും സെക്രട്ടറിയായി എം. കെ. വറുഗീസിനെയും മററ് അഞ്ച് അംഗങ്ങളെ ഉൾപ്പെടുത്തി ഒരു ഇടവക മാനേജിംഗ് കമ്മററിയെയും നിയമിച്ചു.

ചെങ്കോട്ടപള്ളി വയ്ക്കുന്നതിനു വേണ്ടി 26 സെൻറു സ്ഥലം 1994 ഡിസം: 4-ാം തിയതിക്കകം വാങ്ങുന്നതിന് തീരുമാനിച്ച് ഒരു വസ്തു ഉടമയുമായി കരാറിൽ ഏർപ്പെട്ടു. സെൻറിന് 13,000/ രൂപാ വിലയ്ക്ക് 26 സെൻറിന് 3,38,000/- രൂപാ വിലവരുന്ന വസ്തു ഏർപ്പാടു ചെയ്തിരിക്കയാണ്. അതിൽ 50 ശതമാനം തുക Rs. 1,69,000/- 4-9-'94-നകം കൊടുത്താൽ ആധാരം എഴുതാം. വസ്തു വാങ്ങിയാൽ ഏതെങ്കിലും പ്രകാരം താല്ക്കാലിക ആരാധനാ സ്ഥലം ഉണ്ടാക്കാമെന്ന് അവിടെയുള്ള ഇടവകാംഗങ്ങൾ പ്രതീക്ഷിക്കുന്നു. വസ്തുവിനും പള്ളിക്കുംകൂടെ തുക ഉണ്ടാക്കുന്നത് അവർക്ക് വഹിക്കാൻ കഴിയുന്നതിൽ അപ്പുറമാണ്. അതിനാൽ സന്മനസ്സുള്ള ഓർത്തഡോക്സ് സഭാമക്കൾ ഉണർന്ന് പ്രവർത്തിക്കണമെന്ന് കർതൃനാമത്തിൽ ആഹ്വാനം ചെയ്യുന്നു. അവിടെയൊരു സ്ക്കൂൾ ആരംഭിക്കുന്നതിനുള്ള വളരെ സാദ്ധ്യതകൾ ഉണ്ട്. ഇതുപോലുള്ള കേന്ദ്രങ്ങൾ സ്വയം പര്യാപ്തമാകുന്നതിന് അതു സഹായിക്കും. നമ്മുടെ സാമ്പത്തികശേഷിയുള്ള സഭാമക്കൾ ഇതിലേക്ക് കൈതുറന്ന് സംഭാവനകൾ കഴിവതുവേഗം നൽകി ഈ ഉദ്യമത്തെ വിജയിപ്പിക്കണം. 4-9-'94-നുമുമ്പ് തുക ഏതുവിധവും ഉണ്ടാകേണ്ടിയിരിക്കുന്നു. അതിനാൽ സഭാമക്കൾ ഉണർന്ന് പ്രവർത്തിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. ചെങ്കോട്ടയ്ക്ക് ചുററുപാടുമുള്ള മററ് പല സ്ഥലങ്ങളിലും നമ്മുടെ സഭാമക്കൾ പാർക്കുന്നുണ്ട്. അവിടെയെല്ലാം ആരാധനാസ്ഥലങ്ങൾ രൂപീകരിക്കണം. നമ്മുടെ സഭാമക്കളിൽ ഇരുനൂറിൽ അധികം കുടുംബങ്ങളും മററും ചേർന്ന് ചെങ്കോട്ടയ്ക്ക് സമീപമുള്ള ഒരു സ്ഥലത്ത് ഒരു പെന്തക്കോസ്ത് കോളനി രൂപീകരിച്ചിട്ടുള്ളതായി അറിയാൻ കഴിഞ്ഞു. നമ്മുടെ ആരാധനാസ്ഥലവും സഭാകേന്ദ്രവും ഉണ്ടാകുന്നപക്ഷം അവരിൽ പലരും മാതൃസഭയിലേക്ക് തിരികെ വരും. ഇതിലേക്കുള്ള സംഭാവനകൾ, Mar Dioscorus Metropolitan, Orthodox Church Centre, Ulloor, Med: Coll: P. O, TVM-11 എന്നവിലാസത്തിൽ അയച്ചുതരുന്നത് സഹായകമായിരിക്കും.

—ം—

# പത്രാധിപർക്കുള്ള കത്ത്:

എല്ലാ ദിവസവും വിശ്വാസപ്രമാണം ചൊല്ലി, ആവർത്തിച്ചാവർത്തിച്ച്, നാം നമ്മുടെ വിശ്വാസം ഉറപ്പിക്കുന്നത്.

1) പിതാവായ ദൈവം.
2) പുത്രനായ ദൈവം.
3) റൂഹായായ ദൈവം എന്നീ ആളത്തങ്ങൾ ഉള്ള വി. ത്രിത്വം.
4) വി. സഭ.
5) പുനരുത്ഥാനത്തിലെ പുതിയ ജീവൻ, എന്നിവയിലാണല്ലോ.

ഇംഗ്ളീഷിലെ വിശ്വാസപ്രമാണം തുടങ്ങുന്നതുതന്നെ, സത്യ ഏകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു (We Believe in one True God) എന്ന് ചൊല്ലികൊണ്ടാണ്. തുല്യസ്ഥാനവും തുല്യപ്രാധാന്യവുമുള്ള പിതാവും പുത്രനും റൂഹായുമായ ത്രിത്വത്തെയാണല്ലോ, സത്യേക ദൈവം എന്ന് നമ്മൾ വ്യവക്ഷിക്കുക. എന്നാൽ അതിന് സമമായ ഒരു വരി മലയാള വിശ്വാസപ്രമാണത്തിൽ കാണുന്നില്ല. അതിന് പകരം 'സർവ്വശക്തിയുള്ള............സകലത്തിന്റെയും സ്രഷ്ടാവായ' എന്നൊക്കെയുള്ള പിതാവിന്റെ മാത്രം യോഗ്യതകൾ ചൊല്ലിക്കൊണ്ടാണ് സത്യ ഏക ദൈവത്തെ വിശേഷിപ്പിക്കുന്നത്. ചുരുക്കത്തിൽ മലയാള വിശ്വാസപ്രമാണമനുസരിച്ച്, പിതാവാണ് സത്യഏക ദൈവം. ഇത് ഓർത്തഡോക്സ് വിശ്വാസത്തിന് നിരക്കുന്നതാണോ? ഇംഗ്ളീഷിലെ വിശ്വാസപ്രമാണത്തിന്റെ We Believe in one True God എന്ന വരിയിൽ തുല്യസ്ഥാനമുള്ള പിതാവും പുത്രനും റൂഹായുമുണ്ട്. എന്നാൽ മലയാള വിശ്വാസപ്രമാണത്തിലെ ഒന്നാമത്തെ ഖണ്ഡികയിൽ പുത്രനേകുറിച്ചോ, റൂഹായേ കുറിച്ചോ ഉള്ള പരാമർശനമില്ല. പുത്രനും റൂഹായുമില്ലാതെയുള്ള ഏത് സത്യ ഏക ദൈവത്തിലാണ് നമ്മൾ വിശ്വസിക്കുന്നത്? നമ്മുടെ പിതാക്കന്മാർ നിഖ്യായിലും കുസ്തന്തീനോപോലീസിലുമൊക്കെ സുന്നഹദോസ് കൂടി, പിതാവാണ് സത്യഏക ദൈവം എന്ന് ചൊല്ലുവാനാണോ നമ്മെ പഠിപ്പിച്ചത്?

വിശ്വാസപ്രമാണം തെററാണ് എന്ന് സ്ഥാപിക്കുവാനുള്ള ശ്രമമല്ല. മലയാള വിശ്വാസപ്രമാണത്തിന്റെ ഒന്നാമത്തെ ഖണ്ഡികയുടെ ഘടനയിൽ, താഴെ പറയുന്ന രീതിയിലുള്ള ചെറിയ ഭേദഗതി വരുത്തിയാൽ സാരമായ വ്യത്യാസം ഉണ്ടാകുമെന്ന് ചൂണ്ടിക്കാണിക്കുക മാത്രം ചെയ്യുന്നു.

വിശ്വാസപ്രമാണം ഇങ്ങനെയല്ലേ തുടങ്ങേണ്ടത്?

''പട്ടക്കാരൻ: സത്യ ഏക ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

ജനം: ആകാശത്തിന്റെയും ഭൂമിയുടെയും, കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ, സകലത്തിന്റെയും സ്രഷ്ടാവായ സർവ്വശക്തിയുള്ള പിതാവിൽ ഞങ്ങൾ വിശ്വസിക്കുന്നു........'.

ദൈവത്തിന്റെ ഏക പുത്രനും..................

ബേബി വർഗീസ്, ന്യൂയോർക്ക്

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





ജോസും കുടുംബവും, ഇററാർസി. സി. സി. മോളിക്കുട്ടി, പഴഞ്ഞി.





സെ. ജോർജ് സ്കൂൾ, ചെട്ട്പട്ട്, മദ്രാസ്. സെ. മേരീസ് സ്കൂൾ, ക്രോമ്പട്ട്, മദ്രാസ്.

**3rd Death Anniversary**
**Mr. K. A. Kuriakose**
Rt. Exe Engineer
Nouyeli Maruthottathil
Kanankara, Vennikulam



Inserted by:
Mr. George Kuriakose, Madras
Mrs. Suja Susan Jacob U K.
Mrs Lissi Kuriakose M.A., B. Ed.

## അവശക്രൈസ്തവർക്ക് വിദ്യാഭ്യാസ സഹായം

സഭയിൽനിന്നും എല്ലാ വർഷവും നല്കിവരാറുള്ളതും, സഭയിൽപ്പെട്ട അവശ ക്രൈസ്തവ വിദ്യാർത്ഥി – വിദ്യാർത്ഥിനികൾക്ക് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതുമായ സ്കോളർഷിപ്പിന് അപേക്ഷ ക്ഷണിച്ചിരിക്കുന്നു.

ഈ വിദ്യാഭ്യാസ സഹായത്തിന് കുറഞ്ഞത് ഏഴാം സ്റ്റാൻഡേർഡ് പാസ്സായതിനു ശേഷം തുടർന്ന് വിദ്യാഭ്യാസം നടത്തുന്ന, ഓർത്തഡോക്സ് സഭാംഗങ്ങളായ അവശ ക്രൈസ്തവ വിദ്യാർത്ഥി–വിദ്യാർത്ഥിനികൾക്ക് അപേക്ഷിക്കാവുന്നതാണ്. സഹായത്തിനു അപേക്ഷകൾ, അതാതു സ്ഥലത്തെ ഓർത്തഡോക്സ് പള്ളി വികാരിമാർ മുഖാന്തിരമോ, നേരിട്ടോ 31–10–'94-നു മുൻപ്, " സെക്രട്ടറി, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം, കോട്ടയം–38" എന്ന വിലാസത്തിൽ അയച്ചിരിക്കേണ്ടതാണ്. ഫാറങ്ങൾ, കാതോലിക്കേറ്റ് ഓഫീസിൽനിന്നും ലഭിക്കുന്നതാണ്.

# ക്രൈസ്തവ സാഹിത്യസമിതി
### തിരുവല്ല

(1925–ൽ സ്ഥാപനം; 1952 മുതൽ 1993 വരെ സി.എൽ.എസ്. (ബ്രാഞ്ച്)

## സാഹിത്യവാരം – റിഡക്ഷൻ വില്പന
### 1994 ഒക്ടോബർ 31 – നവംബർ 5

ക്രൈസ്തവ വിജ്ഞാനത്തിന്റെ വ്യാപനത്തിനുവേണ്ടി ക്രൈസ്തവ ഗ്രന്ഥങ്ങൾ വില കുറച്ചു വില്ക്കുന്നു.

ഡിസ്കൗണ്ടു നിരക്കുകൾ:

ക്രൈസ്തവ സാഹിത്യസമിതി ഗ്രന്ഥങ്ങൾക്ക് — 33 1/3 %.
റ്റി. എൽ. സി. ഗ്രന്ഥങ്ങൾക്ക് — 25 %.
325 രൂ. വിലയുള്ള ബൈബിൾ ഭാഷ്യം 243 / 75 രൂപയ്ക്കു ലഭിക്കും.

എല്ലാ പുസ്തകങ്ങൾക്കും വിവിധ നിരക്കിൽ ഡിസ്കൗണ്ട് നല്കുന്നുണ്ട്.

സാഹിത്യവാരത്തിൽ തപാലിൽ ലഭിക്കുന്ന ഓർഡറുകൾക്കും ഡിസ്കൗണ്ട് നല്കുന്നതാണ്. (തപാൽക്കൂലി അവരവർ വഹിക്കണം)

എല്ലാ പ്രധാന ക്രൈസ്തവ പ്രസാധകരുടെയും പുസ്തകങ്ങൾ ഒരേ കൂരക്കീഴിൽ പ്രദർശിപ്പിക്കുന്ന സ്ഥലമാണ് തിരുവല്ലായിൽ കുരിശുകവലയിലുള്ള സി.എസ്.എസ്. ബുക്കുഷോപ്പ്. (പഴയ സി. എൽ. എസ്).

ക്രൈസ്തവഗാന കാസററുകൾ, ക്രിസ്മസിനും എല്ലാ വിശേഷ സന്ദർഭങ്ങളിലും അയയ്ക്കുന്ന ഗ്രീററിംഗ്സുകാർഡുകൾ, ചിത്രങ്ങൾ, ഗൃഹാലങ്കാരത്തിനുതകുന്ന വാക്യബോർഡുകൾ മുതലായവ ലഭിക്കുന്നു.

മദ്ധ്യതിരുവിതാംകൂറിലെ ഏററവും വലിയ ക്രൈസ്തവ പുസ്തകശാല

സി. എസ്. എസ്. ബുക്കുഷോപ്പ്, കുരിശുകവല, തിരുവല്ല.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 51 | പാഠം 56 |
|---|---|
| റോമർ (1–16) | 1 തീമൊഥിയോസ് |
| വിജയിയുടെ പേരും വിലാസവും | പ്രവേശന ഫാറം |
| പേര്: ഗ്രേസി വറുഗീസ് | പേര്: |
| വിലാസം: D. 55 Shailendra Nagar Raipur M. P. | വിലാസം; |
| ഭദ്രാസനം: കൽക്കട്ടാ | ഭദ്രാസനം: |
| രജി. നമ്പർ 9868 | രജി: നമ്പർ: |
| | ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |

## പാഠം 51. റോമർ (1–16)

1. റോമർ 1:8
2. ന്യായപ്രമാണം ആചരിക്കുന്നവർ 2:13
3. യേശുക്രിസ്തുവിലുള്ള വിശ്വാസത്താൽ 3:21
4. അബ്രഹാമിനും അവന്റെ സന്തതിക്കും 4:13
5. അഭക്തർക്കുവേണ്ടിയുള്ള മരണത്താൽ 5:6
6. ക്രിസ്തുവിനോടുകൂടെ ചേരുവാൻ 6:1
7. ബുദ്ധികൊണ്ട് ദൈവത്തിന്റെ പ്രമാണത്തേയും ജഡംകൊണ്ട് പാപത്തിന്റെ പ്രമാണത്തേയും 7:25
8. ദൈവത്തിന്റെ ആത്മാവ് ഉള്ളിൽ വസിക്കുന്നവൻ 8:9
9. ആത്മാവ് 8:26
10. വാഗ്ദത്തപ്രകാരം ജനിച്ചവൻ 9:8
11. ക്രിസ്തു 10:4
12. ഏലിയാവേ കൂടാതെ 7000 പേർ 11:4
13. ഈ ലോകത്തിന് അനുരൂപമാകാതെ ദൈവഹിതം തിരിച്ചറിയുവാൻ 12:2
14. കൂട്ടുകാരനെ നിന്നെപ്പോലെ സ്നേഹിക്കണം 13:9
15. ദൈവരാജ്യം നീതിയും സമാധാനവും പ: ആത്മാവിൽ സന്തോഷവും അത്രെ 14:17
16. യറുശലേംമുതൽ ഇല്ലൂര്യ ദേശത്തോളം 15:19
17. ഫേബ 16:1
18. ആപ്പെലേസ് 16:10
19. തെർതോസ് 16:22
20. ഗായോസ് 16:23

## പാഠം 56 I തീമൊഥിയോസ്

1. വിശ്വാസത്തിൽ നിത്യപുത്രൻ.
2. പൗലോസ് മററ് അഭിവാദനങ്ങളിൽനിന്നും വ്യത്യസ്ഥമായി തീമൊഥിയോസിനു കൊടുത്തിരിക്കുന്ന അഭിവാദന വാക്യം.
3. എങ്ങനെയുള്ള സ്നേഹമാണ് പ്രബോധനത്തിനാവശ്യം.
4. ന്യായപ്രമാണം നല്ലത്. ആർക്ക്.
5. നിയമം ആവശ്യം ഇല്ലാത്തവർ.
6. എല്ലാവരും അംഗീകരിപ്പാൻ യോഗ്യമായ വചനം.
7. സാത്താന് ഏല്പിക്കപ്പെട്ടവർ.
8. പ്രാർത്ഥനയിലെ വിവിധ ഘടകങ്ങൾ ഏവ.
10. ക്രിസ്തുവിനും മനുഷ്യർക്കും ഇടയിൽ മദ്ധ്യസ്ഥന്മാർ പാടില്ല എന്നു പൗലൂസ് വിലക്കിയിട്ടുണ്ടോ?
11. മാതൃത്വത്തിലൂടെ രക്ഷിക്കപ്പെടാൻ എന്തു ചെയ്യണം?
12. നല്ല വേല എന്താണ്.
13. ആദിമസഭയുടെ വിശ്വാസപ്രമാണം എന്ത്.
14. സകലത്തിനും പ്രയോജനമുള്ളത് എന്ത്.
15. വിശ്വാസികൾക്ക് എപ്രകാരം മാതൃക ആയിരിക്കണം.
16. കൈവയ്പാൽ കൃപാവരം ലഭിച്ചവൻ.
17. ജീവിച്ചിരിക്കെ ചത്തവൾ.
18. ഇരട്ടി മാനത്തിനു യോഗ്യൻ ആര്.
19. കൊണ്ടുവരാഞ്ഞാൽ കൊണ്ടുപോകയില്ല. ആര്. എന്ത്?
20. ദൈവമനുഷ്യൻ എന്തിനെ ഉപേക്ഷിച്ച് ഓടണം.

ബൈബിൾപഠനം പാഠം 51–ന്റെ ഉത്തരം വിജയിയുടെ പേരും വിലാസവും ശരിയായ ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു.

തിമൊഥിയൊസിനുള്ള പൗലോസിന്റെ കത്ത് നമുക്കായുള്ള പ്രത്യേക കത്തായി സ്വീകരിച്ചാൽ സഭയുടെ ആത്മിക നിലവാരം എത്രമാത്രം ഉയരുമായിരുന്നു. വിശ്വാസത്തിൽ ഉറപ്പിക്കുവാനും വിശ്വാസവിപരീതത്തെ എതൃക്കുവാനുമുള്ള താല്പര്യം സ്വീകരിച്ചാൽ എത്ര കാമ്യമായിരുന്നു. ദൈവത്തിന്റെ സഭയിലെ മനുഷ്യൻ ദൈവത്തെ ഉപേക്ഷിച്ചു പണത്തിന്റെ പിന്നാലെയുള്ള ഓട്ടത്തിൽ സകലവും നശിപ്പിക്കുന്നു. ദ്രവ്യാഗ്രഹം മാത്രമാണിന്നു കൈമുതൽ. സഭയുടെ മിഷൻ ധനാഗമമാർഗത്തിൽ മാത്രമുള്ള ശ്രദ്ധയാണ്. മററുള്ളവരെ ശുശ്രൂഷിക്കാനുള്ള മാർഗങ്ങൾപോലും ദ്രവ്യശേഖരണമാർഗങ്ങളാക്കി മാററിയിരിക്കുന്നു. ദൈവമനുഷ്യൻ ദ്രവ്യമനുഷ്യനായി അധഃപതിച്ചിരിക്കുന്നു. പരീശന്റെ പുളിമാവിൽനിന്നും ഓടുവാൻ കർത്താവ് ആഹ്വാനം ചെയ്തെങ്കിൽ ദ്രവ്യാഗ്രഹത്തിൽനിന്നും ഓടുവാനുള്ള ആഹ്വാനമാണിത്. അനർഹമായതെല്ലാം ആഖാന്റെ നേട്ടമോ ഗേഹസിയുടെ കുഷ്ഠമായോ അധഃപതിപ്പിക്കും.

സഭയുടെ ശുദ്ധീകരണം നടക്കുന്ന അവസരത്തിൽ വ്യക്തികൾ ശുദ്ധീകരിക്കപ്പെട്ടാൽ അത് സഭയുടെ ശുദ്ധീകരണമായി. അശുദ്ധി എവിടെയും അശുദ്ധിയിൽനിന്നുള്ള മോചനം രോഗത്തിൽനിന്നുള്ള മോചനവുമാണ്. നോമ്പാലും പ്രാർത്ഥനയാലുമല്ലാതെ ഈ ജാതി ഒഴിഞ്ഞുപോകയില്ല. നോമ്പിലും പ്രാർത്ഥനയിലും ശക്തി പ്രാപിക്കാം. മററുള്ളവർക്കായി നോമ്പും പ്രാർത്ഥനയും നടത്താം. നാം ശുദ്ധരാകുന്നതിനോടൊപ്പം മററുള്ളവരേയും ശുദ്ധീകരിക്കാം.

ഓർത്തു പ്രാർത്ഥിക്കേണ്ട എല്ലാവരേയും അനുദിനമുള്ള പ്രാർത്ഥനയിൽ പ്രത്യേകിച്ച് 10 മണിക്ക് ഓർത്തു പ്രാർത്ഥിക്കുന്നു. ബൈബിൾ പഠന അംഗങ്ങളുടെ പേര് ഓർത്തും.

വിജയികൾക്കുള്ള സമ്മാനം പരുമലയിൽ തരുവാൻ ശ്രമിക്കാം. പരുമലയിൽ നവ 2–നു എത്താൻ സൗകര്യമുള്ളവർ മാനേജർ മലങ്കരസഭ കോട്ടയം–38 എന്ന വിലാസത്തിൽ എഴുതുക. അസൗകര്യമെങ്കിൽ ആരെയെങ്കിലും ചുമതലപ്പെടുക. അല്ലായെല്ലിൽ നേരിട്ടു കോട്ടയത്തുനിന്നു കൈപ്പററുക.

പാഠം 56–ന്റെ ഉത്തരം Bible Padanam Lesson 56 c/o Fr. M. C. Cherian, Orthodox Student Centre, Tvm.-695001 എന്ന വിലാസത്തിലയക്കുക.

## പാഠം 51 റോമർ (1–16)
## ശരിയായ ഉത്തരം അയച്ചുതന്നവർ

1. ഗ്രേസിവറുഗീസ്, റെയ്പൂർ
2. സുജ ജോർജ്, നാരങ്ങാനം
3. ലിസ്സി മാത്യു, ചണ്ഡിഗഢ്
4. ഏലിയാമ്മ ഏബ്രഹാം, കളമശ്ശേരി
5. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്ട്
6. സാബുജോർജ്, കടമ്മനിട്ട
7. കെ. സി. ജോർജ്, പെങ്ങാമുക്ക്
8. സാറാമ്മ തോമസ്, മലാട്
9. എം. സി. ജോർജ്, അന്ധേരി
10. മോളി മാത്യു, നാരങ്ങാനം
11. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
12. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
13. സൂസൻ സഖറിയാ, തുമ്പമൺ
14. റെനി സൂസൻ പോൾ, ചെറുകോൽ
15. മറിയാമ്മ അലക്സ്, കവിയൂർ
16. കോശി മത്തായി, നന്ദിനി
17. ജോമിനി സൂസൻ, പരിയാരം
18. ലില്ലി മാത്യു, കനകപ്പലം
19. പി. എം. ചാക്കോ, കിടങ്ങന്നൂർ
20. വി. എം. പൗലോസ്, കാക്കവെയൽ
21. ബിജു ജോൺ, മണപ്പള്ളി
22. T J ജെയിംസ്, മുളണ്ട്
23. മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
24. ഏലിയാമ്മ മാത്യു, എടപ്പള്ളി
25. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
26. ഷേർളി ഏബ്രഹാം, തൃപ്പാലഴികം
27. ലിസിമോൾ ഫിലിപ്പ്, ആർപ്പൂക്കര
28. വി. ജോർജ്, ജാംനഗർ
29. K. C. ചാച്ചമ്മ പരിയാരം
30. ജയാകോശി അഹമ്മദബാദ്
31. മേരിചാക്കോ, കൊററനാട്
32. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
33. അനിൽ പുന്നൂസ്, വിശാഖപട്ടണം
34. സാറാമ്മ ചെറിയാൻ, മലാട്
35. പൊന്നമ്മ തോമസ്, അഹമ്മദബാദ്
36. റേച്ചൽ മാത്യു, പരുമല
37. എലിസബേത്ത് തമ്പി, കുന്നംകുളം
38. ലിസി തോമസ്, വാപ്പി
39. പെണ്ണമ്മ കോശി, ഗോറിഗോൺ
40. അക്കാമ്മ മാത്യു, ഹരിപ്പാട്
41. കെ. എം. ചെറിയാൻ സാഗർ
42. റെജി വറുഗീസ്, മൈലപ്ര
43. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
44. ലീലാമ്മ ജേക്കബ്, പുന്നവേലി
45. സാറാമ്മ തോമസ്, ഗാന്ധിനഗർ
46. C. I. ഉണ്ണൂണ്ണി, പടനിലം
47. സൂസൻജോസ്, കടമ്മനിട്ട
48. ശോശാമ്മ ശമുവേൽ, ന്യൂബോംബെ
49. ബേബി മോനച്ചൻ, ഏവൂർ
50. ഓമന മാത്യു, ഡൽഹി
51. മേരിക്കുട്ടി ബേബി, അംബക്കാട്ട്
52. P. S. ഈപ്പൻ, കടമ്പാ
53. ഡയ്സി മാത്യു, കോന്നി
54. സണ്ണി ജോർജ്, മലക്കര
55. K. M. തോമസ്, മദ്രാസ്
56. റേച്ചൽ ചാക്കോ, ആനിക്കാട്
57. ആനി ജോർജ്, കുന്നംകുളം
58. മഞ്ചു വറുഗീസ്, പിളരശ്ശേരി






# ആരാധന:

## വിവിധ സഭാപാരമ്പര്യങ്ങളിൽ

ഗ്രന്ഥം: ആരാധന — വിവിധ സഭാപാരമ്പര്യങ്ങളിൽ
ഗ്രന്ഥകർത്താവ്: പ്രൊഫ. ററി. ബി. തോമസ്, ആലുവ.
പ്രസിദ്ധീകരണം: ദൈവശാസ്ത്രസാഹിത്യ–സമിതി, തിരുവല്ല
പേജ്: 320; വില: രൂപ 55 00.

ക്രിസ്തീയ സഭയുടെ തനിമ അതിന്റെ ആരാധനയിൽ വെളിപ്പെടുന്നു. ആരാധനയിൽ നിന്നാണ് സഭയുടെ വേദശാസ്ത്രവും സാക്ഷ്യജീവിതവും ഉരുത്തിരിയുന്നത്. യഹൂദസഭയുടെ ആരാധനാപാരമ്പര്യം ക്രിസ്തീയ സഭയെ വളരെയേറെ സ്വാധീനിച്ചിട്ടുണ്ട്. എന്നാൽ ക്രിസ്തുവിൽ വെളിപ്പെട്ട സത്യങ്ങളും അവിടുന്നു ആവിഷ്കരിച്ച കുർബാന രഹസ്യങ്ങളുമാണ് ക്രിസ്തീയസഭയുടെ ആരാധനയിൽ കേന്ദ്രബിന്ദുവായിത്തീർന്നിട്ടുള്ളത്.

പിൽക്കാലത്ത് സഭാപാരമ്പര്യങ്ങളെ സമന്വയിച്ചുകൊണ്ടും വിവിധ സംസ്കാരങ്ങളെ സ്വാംശീകരിച്ചുകൊണ്ടും ആരാധനക്രമങ്ങൾ രൂപം പ്രാപിച്ചു. അവ തമ്മിൽ സാമ്യങ്ങളും സാധർമ്യങ്ങളും ഏറെയാണ്. വ്യത്യാസങ്ങളും ഇല്ലാതില്ല. ഇവ മനസിലാക്കി സഭകൾ തമ്മിലുള്ള ബന്ധങ്ങളും ധാരണകളും മെച്ചപ്പെടുത്തേണ്ടത് ഇന്നത്തെ ഒരു വലിയ ആവശ്യമാണ്. ഇതിനുപകരിക്കുന്ന ഒരു ഉത്തമ ഗ്രന്ഥമാണ് പ്രൊഫസർ ററി. ബി. തോമസിന്റെ 'ആരാധന' എന്ന കൃതി.

ആരാധനയിൽ ആനന്ദവും അനുഭൂതിയും കൈവരിക്കാത്ത ഒരാൾക്ക് കൈവെയ്ക്കാവുന്ന ഒരു മേഖലയല്ല ഇത്. ഗ്രന്ഥകർത്താവ് ശാസ്ത്രാധ്യാപകനായിരുന്നുവെങ്കിലും വേദശാസ്ത്രത്തിലും, ആരാധനാപഠനത്തിലും അതീവ തല്പരനായിരുന്നു. അദ്ദേഹത്തിന്റെ ദീർഘനാളത്തെ ഗവേഷണത്തിന്റെയും പഠനത്തിന്റെയും പരിഫലമാണ് ഈ വിശിഷ്ടകൃതി.

ഗ്രന്ഥത്തെ നാലു ഭാഗങ്ങളായി വിഭജിച്ചിരിക്കുന്നു. ഒന്നാം ഭാഗത്തിൽ സഭാവർഷം വിവിധ സഭാപാരമ്പര്യങ്ങളിൽ എപ്രകാരം ആചരിക്കപ്പെടുന്നു എന്നും, അതിനു പിമ്പിലുള്ള വേദശാസ്ത്രമെന്തെന്നും വെളിപ്പെടുത്തുന്നു. സഭാവർഷത്തിന്റെ മൂന്നു ഘട്ടങ്ങളായ ക്രിസ്തുമസ എപ്പിഫനി, ഈസ്ററർ, പെന്തിക്കൊസ്തി എന്നിവയെപ്പററിയാണ് പിന്നീടുള്ള മൂന്നു ഭാഗങ്ങളിൽ പ്രതിപാദിക്കുന്നത്. അനുബന്ധമായി ചേർത്തിരിക്കുന്ന ആറു വിഷയങ്ങളും പൊതുവിഷയത്തോടു ബന്ധപ്പെട്ടവയും അനുവാചകർക്ക് പ്രയോജനപ്പെടുന്നവയുമാണ്.

ആരാധനയെപ്പററി ഇത്ര സമഗ്രമായും വിശദമായുമുള്ള ഒരു പഠനം മലയാളത്തിൽ ഉണ്ടായിട്ടില്ല. പ്രത്യേകിച്ചും വിവിധ ആരാധനാക്രമങ്ങളെക്കുറിച്ചുള്ള ഒരു താരതമ്യപഠനം വസ്തുനിഷ്ഠമായി ഇതിൽ ചെയ്തിരിക്കുന്നു. മുൻവിധികൂടാത്ത ഒരു സമീപനമാണ് ഗ്രന്ഥകാരൻ സ്വീകരിച്ചിട്ടുള്ളത്. ഉദാഹരണമായി, ദു:ഖവെള്ളിയാഴ്ച സ്ളീബാകുമ്പിടീൽ നടത്തുന്നതിനെ പ്രൊട്ടസ്ററൻറു വിഭാഗങ്ങൾ വിഗ്രഹാരാധനയായി വിമർശിക്കുമ്പോൾ, ഈ കൃതിയിൽ അതിനെതിരായ വാദങ്ങൾ ഉന്നയിക്കുകയും ആ ആചാരത്തെ ന്യായീകരിക്കയും ചെയ്യുന്നു. അതുപോല പെന്തിക്കൊസ്തിയുടെ ശുശ്രൂഷയിൽ ജനങ്ങളുടെമേൽ വെള്ളം തളിക്കുന്നതിന് വേദപുസ്തകാടിസ്ഥാനത്തിൽ ഉചിതമായ ഭാഷ്യം നൽകിയിരിക്കുന്നു.

പൗരസ്ത്യാരാധനാക്രമങ്ങൾ വേദപുസ്തകസത്യങ്ങൾകൊണ്ട് സമ്പുഷ്ടമാണ്. ഇക്കാര്യം ഗ്രന്ഥകാരൻ സമർത്ഥിക്കുന്നത് വേദപുസ്തകപരാമർശങ്ങൾ സവിസ്തരമായി നൽകിക്കൊണ്ടാണ്. ശരിയായ വേദപുസ്തകപരിജ്ഞാനമില്ലാത്ത ഒരാൾക്ക് ഇതു സാധ്യമല്ല. മനുഷ്യാവതാരം, എപ്പിഫനി, ഉയിർപ്പ്, സ്വർഗാരോഹണം, പെന്തിക്കൊസ്തി, വി. ത്രിത്വം തുടങ്ങിയ വേദശാസ്ത്രവിഷയങ്ങൾ സമുചിതമായി പ്രതിപാദി

ക്കുകയും, ക്രിസ്തീയ പാരമ്പര്യങ്ങളെ ശക്തമായി സാധൂകരിക്കുകയും ചെയ്യുന്നു.

ഹേവോറെ' അഥവാ ധവളദിനങ്ങൾ എന്നു ഉയിർപ്പിനുശേഷമുള്ള ഒരാഴ്ചക്കാലത്തിനു പേരുവന്നതിനെപ്പററി പറയുമ്പോൾ, സ്നാനത്തിനായി ഒരുങ്ങിവന്ന ജനങ്ങൾ ധരിച്ചുവന്ന ശുഭ്രവസ്ത്രങ്ങളിൽനിന്നാണ് ആ പേരുണ്ടായത് എന്ന അനുമാനം തികച്ചും ശരിതന്നെ. പക്ഷേ സ്നാനത്തിനൊരുങ്ങുന്നവരല്ല; സ്നാനം കഴിഞ്ഞവർ എന്നു തിരുത്തിയാൽ മതി. സ്നാനം ഉയിർപ്പുനാളിൽ കഴിഞ്ഞതാണ്. അതിനുശേഷം ഒരാഴ്ചക്കാലം അവർ ശുഭ്രവസ്ത്രം ധരിക്കുകയായിരുന്നു പതിവ്.

പീഡാനുഭവ വാരാചരണത്തെപ്പററി പറയുമ്പോൾ സുറിയാനി സഭയുടെ പാരമ്പര്യത്തിലുള്ള രണ്ടു കാര്യങ്ങളെപ്പററി വിട്ടുകളഞ്ഞു. ഒന്ന് കഷ്ടാനുഭവ ആഴ്ചയിൽ തിങ്കളാഴ്ചരാത്രിയിൽ നടത്തുന്ന വാദെ/ദൽമീനൊ എന്ന ക്രമവും, മററത് ദുഃഖശനിയാഴ്ച നടത്തുന്ന ശുബ്ക്കോനോയും. ഇന്ന് അധികമാരും അതു നടത്താറില്ല എങ്കിലും സഭാപാരമ്പര്യത്തിൽ അവ ഉണ്ടെന്നുള്ള വസ്തുത പ്രസ്താവ്യമാണ്.

സംഗീതത്തെപ്പററിയും കീർത്തിഗാനങ്ങളെപ്പററിയും അനുബന്ധത്തിൽ ചേർത്തിട്ടുള്ള നിരവധി ഉദ്ധരണികൾ ആ വിഷയത്തെപ്പററി പഠിക്കുന്നവർക്കു വളരെ സഹായകമായിരിക്കും. അതുപോലെ, ലീമാ യൂക്കാറിസ്ററ് ലിററർജിയെപ്പററി ചേർത്തിട്ടുള്ളതും ഉചിതമായിട്ടുണ്ട്.

ക്രിസ്തീയാരാധനയെപ്പററി പഠിക്കുവാൻ ആഗ്രഹിക്കുന്ന ഏതൊരാൾക്കും ഈ കൃതി അത്യന്തം പ്രയോജനപ്പെടുമെന്നതിനു സംശയമില്ല. എല്ലാ പുരോഹിതന്മാരും നിശ്ചയമായും ഈ കൃതി വായിച്ചിരിക്കേണ്ടതാണ്. ഗ്രന്ഥകാരനെ ഈ ഉദ്യമത്തിൽ അദ്ദേഹത്തെ അനുമോദിക്കുന്നു. ഈ രംഗത്തുള്ള അദ്ദേഹത്തിന്റെ ഗവേഷണം തുടരട്ടെ എന്നാശംസിക്കയും ചെയ്യുന്നു.

ഫാ. ററി. ജെ. ജോഷ്വാ

---



## വിശുദ്ധന്മാരുടെ ഓർമ്മ വാഴ്വിനാകട്ടെ

# പരുമല പെരുനാൾ

### നവംബർ 2, 3 തീയതികളിൽ

പരിശുദ്ധ പരുമല തിരുമേനിയുടെ 91–ാം ചരമവാർഷികപ്പെരുനാൾ 1994 നവംബർ ഒന്നും രണ്ടും തീയതികളിൽ തിരുമനസ്സിലെ കബറിടംമൂലം പരിപാവനമാക്കപ്പെട്ടിട്ടുള്ള പരുമല സെമിനാരിയിൽ ഭക്തിനിർഭരമായി ആഘോഷിക്കുന്നതാണ്. പ. കാതോലിക്കാബാവാ തിരുമേനിയും സഭയിലെ മററു മേല്പട്ടക്കാരും പെരുനാൾ ശുശ്രൂഷകൾക്ക് നേതൃത്വം നൽകും. ഒക്ടോബർ 27-ാം തീയതി കൊടിയേററത്തെ തുടർന്ന് എല്ലാ ദിവസവും വി. മൂന്നുമ്മേൽ കുർബാന അർപ്പിക്കപ്പെടും.

ഒന്നാം തീയതി വൈകിട്ട് സന്ധ്യാനമസ്കാരവും കബറുങ്കൽ ധൂപപ്രാർത്ഥനയും പ്രസംഗവും അഖണ്ഡപ്രാർത്ഥനയും ഉണ്ടായിരിക്കും. വിവിധ സ്ഥലങ്ങളിൽനിന്നു വരുന്ന തീർത്ഥാടകരെ സ്വീകരിക്കുന്നതിന് പ്രത്യേക സജ്ജീകരണങ്ങൾ ഏർപ്പെടുത്തുന്നുണ്ട്. കേരളത്തിലെ പ്രധാന സ്ഥലങ്ങളിൽനിന്ന് ഭക്തജനങ്ങൾക്ക് യാത്രാസൗകര്യത്തിന് സ്റേറററു ട്രാൻസ്പോർട്ട് ബസുകളും പ്രൈവററു ബസുകളും ഏർപ്പാടു ചെയ്യുന്നുണ്ട്.

രണ്ടാം തീയതി രാവിലെ 6½ മണിക്ക് ഒന്നാമത്തെ കുർബാനയും 8.30–ന് പ. ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാനയും ഉണ്ടായിരിക്കും.

പെരുനാൾ ചടങ്ങുകളുടെ ക്രമീകരണത്തിനായി സെമിനാരി മാനേജർ ഫാ. പി. വി. ഏബ്രഹാമിന്റെ നേതൃത്വത്തിൽ സന്നദ്ധസംഘം പ്രവർത്തിക്കുന്നുണ്ട്.

## മലങ്കരസഭ ഓഫീസ്

മലങ്കരസഭ മാസികയുടെ ഓഫീസ് പതിവുപോലെ ഈ വർഷവും, സെമിനാരി ചാപ്പലിന്റെ മുൻവശത്തുള്ള ഗേററിനടുത്ത് പ്രവർത്തിക്കുന്നതായിരിക്കും. മാസികയുടെ വരിസംഖ്യയും ഉപകാരസ്മരണാ ബ്ലോക്കുകളും ക്രിസ്തുമസ് സ്പെഷ്യൽ പതിപ്പിലേക്കുള്ള പരസ്യങ്ങളും ഓഫീസിൽ സ്വീകരിക്കുന്നതായിരിക്കും. മാസികയ്ക്ക് വരിസംഖ്യ അടയ്ക്കാതെ കുടിശ്ശിക ആയിട്ടുള്ളവർ പരുമല പെരുനാളിനോ അതിനു മുമ്പോ കുടിശികതുക അടയ്ക്കാത്തപക്ഷം തുടർന്ന് മാസിക അയയ്ക്കുന്നതല്ല

പണം അയയ്ക്കുമ്പോൾ നിങ്ങളുടെ രജിസ്ററർ നമ്പർകൂടി കൃത്യമായി അറിയിക്കേണ്ടതാണ്.

മാനേജർ.

## പോളച്ചിറയ്ക്കൽ പി. കെ. കൊച്ചീപ്പൻ തരകൻ

(10–ാം പേജിൽനിന്നും തുടർച്ച)

മനംനൊന്തു രചിച്ച വിലാപശ്ലോകം അതിന്റെ വ്യക്തതയിലേയ്ക്കു വിരൽ ചൂണ്ടുന്നു. 19 വർഷമായ പിതൃവിയോഗ ദുഃഖത്തെ വിസ്മരിക്കുവാനും തുല്യസ്നേഹത്തോടുകൂടി സംരക്ഷകനായി വർത്തിക്കുവാനും തങ്ങൾക്കു ഇടയാക്കിയ ദയാനിധിയായിരുന്നു വറുഗീസു മാപ്പിളയെന്നു അതിൽനിന്നും ഗ്രഹിക്കുവാൻ കഴിയും.

ഈ കാലയളവിൽ കോട്ടയം നഗരസഭയുടെയും ശ്രീമൂലം പ്രജാസഭയുടെയും അംഗമായി പ്രവർത്തിക്കുന്നതിന് കൊച്ചീപ്പൻ തരകനു കഴിഞ്ഞു. 1940-ൽ 79–മത്തെ വയസിൽ ഭൗതികകർമ്മം പൂർത്തിയാക്കിയ അദ്ദേഹം നിത്യശാന്തിയിൽ പ്രവേശിച്ചു. ★

## ദരിദ്രരുടെ പ്രവാചകൻ

(12–ാം പേജിൽനിന്നും തുടർച്ച)

ശ്രീ. കെ. ടി. ചാണ്ടി, ശ്രീ. ടി. ജെ. അലക്സാണ്ടർ മുതലായവരെയാണ്.

അടുത്തകാലത്ത് തുടങ്ങിയ "Save a Heart Foundation" ആണ് എനിക്ക് ഏററവും അധികം സംതൃപ്തി തരുന്നത്. ഈ പ്രസ്ഥാനസഹായം മുഖേന ഇതിനോടകം ഒരു ഡസനിലധികം ഹൃദയ ശസ്ത്രക്രിയകൾ നടത്തികഴിഞ്ഞു. ഒരു ഓപ്പറേഷന് ഇരുപതിനായിരം മുതൽ മുപ്പതിനായിരം രൂപാവരെ ആദ്യം കൊടുത്തു. ഇപ്പോൾ രൂപാ 5000 മാത്രം കൊടുക്കുന്നു. പണം തീർന്നതിനാൽ. ബലഹീനനായ എന്റെ ഹാർട്ട് ഓപ്പറേഷനു 21 ലക്ഷം രൂപാ ചെലവാക്കിയ ആശുപത്രികൾ ഒന്നും വാങ്ങിയില്ല. ഈ നല്ല ഫണ്ട് വലുതാക്കേണ്ട ചുമതല ഹാർട്ട് ഓപ്പറേഷൻ നടത്തിയ മററുള്ളവർക്കുംകൂടി ഉണ്ടെന്ന് ഓർമ്മപ്പെടുത്തുവാൻ ഞാൻ ഈ അവസരം വിനിയോഗിക്കുകയാണ്.

ഇങ്ങനെയുള്ള ഈ സ്ഥാപനങ്ങളേക്കാളും പ്രസ്ഥാനങ്ങളെക്കാളും കൂടുതൽ സംതൃപ്തി തന്നിട്ടുള്ളത് കഴിഞ്ഞ 40–ൽ പരം വർഷമായി വൈദികസെമിനാരിയിൽ പഠിപ്പിക്കാൻ സാധിച്ചതാണ്. കെട്ടിടങ്ങൾ സ്വർഗത്തിൽ കൊണ്ടുപോകാൻ സാധിക്കത്തില്ല. അതിനാൽ ഈ കെട്ടിടങ്ങൾ മുഖാന്തിരമായി ആരുടെയെല്ലാം കണ്ണീരൊപ്പുവാൻ സാധിച്ചിട്ടുണ്ട്, എത്രപേരെ ദൈവികരിക്കാൻ സാധിച്ചിട്ടുണ്ട്, എന്നതാണ് എന്റെ മനസിലെ പ്രധാന ചോദ്യം. ഈ ചോദ്യത്തിനു മറുപടി പറയാൻ ദൈവത്തിനല്ലാതെ മററാർക്ക് കഴിയും? ഇതുപോലെതന്നെ മുപ്പതോളം ഗ്രന്ഥങ്ങൾ എഴുതാൻ ദൈവം സഹായിച്ചു. മാവേലിക്കര M T, C. യിൽ 40 വർഷം നടന്ന സമ്മർ ക്ലാസുകളാണ് ഏറിയ അധികം സംതൃപ്തി തരുന്ന മറെറാരു കാര്യം.

ചോ. സഭാകേസുകൾ ഒഴിവാക്കുന്നതിനെക്കുറിച്ച് അങ്ങയുടെ അഭിപ്രായം?

ഉ. സുവിശേഷവേല ചെയ്യാതെയും ക്രിസ്തീയ ചൈതന്യത്തിൽ നിന്നകലുകയും ചെയ്യുന്ന ഏതൊരു സമൂഹവും അതിന്റെ ശിക്ഷയായിട്ട് കേസുകളിലും മററും ഉൾപ്പെടുക സർവ്വസാധരണമാണ്. അന്ത്യോക്യാബന്ധം സുവിശേഷതാല്പര്യമുള്ള സഭയോടായിരുന്നുവെങ്കിൽ ഈ കേസുകൾ ഇത്രയും നീണ്ടുപോകുമായിരുന്നില്ല. ദൈവശാസ്ത്രപരമായ വ്യത്യാസമില്ലാത്ത രണ്ടു സഭയ്ക്കും (സിറിയൻ, ഇന്ത്യൻ) മേലധികാരത്തെ മാത്രം ചൊല്ലി നടത്തുന്ന കേസുകൾ എത്ര ലജ്ജാകരമാണ്! വിശ്വാസവും ആരാധനയും ഒന്നാകയാൽ സഭ വീണ്ടും യോജിക്കുമെന്നാശിക്കാം.

ചോ. സഭാജീവിതത്തിൽ സ്ത്രീകളുടെ പങ്കാളിത്വത്തെക്കുറിച്ച് അങ്ങയുടെ അഭിപ്രായം? പൊതുയോഗത്തിലും മാനേജിംഗ് കമ്മററിയിലും അംഗമാവുക? സെമിനാരിയിൽ, വേദശാസ്ത്ര വിദ്യാഭ്യാസം അവർക്കും സാധിക്കുകയില്ലേ?

ഉ. കമ്മററികളിലും പൊതുയോഗങ്ങളിലും സ്ത്രീകൾക്ക് മെമ്പർഷിപ്പ് കൊടുക്കേണ്ട കാലം വൈകിയിരിക്കുന്നു. എന്നാൽ കല്യാണം കഴിച്ച സ്ത്രീക്ക് പൗരോഹിത്യം കൊടുത്താൽ പ്രസവകാലത്ത് കുർബ്ബാന മുടങ്ങുകയില്ലേ? സ്ത്രീകളെല്ലാം പട്ടാളക്കാരും പുരുഷന്മാരെല്ലാം നേഴ്സുമാരുമായാലത്തെ അവസ്ഥ ഒന്നു ചിന്തിച്ചുനോക്കൂ! സ്ത്രീകൾക്കു പട്ടത്വത്തെക്കാൾ വലിയ സ്ഥാനം ദൈവമാതാവിന്റെ പിൻഗാമികൾ എന്ന സ്ഥാനത്തുണ്ടല്ലൊ.

(തുടരും)

## ഭൗതികാവശിഷ്ട പ്രതിഷ്ഠ സഭൈക്യത്തിനു പ്രേരണ നൽകണം

(13–ാം പേജിൽനിന്നും തുടർച്ച)

മ്മായുടെ തിരുശേഷിപ്പ് ഒരു പുണ്യവസ്തുവമായി കൊണ്ടുപോയി. അത് 394–ൽ ഉറഹായിലെ മാർ തോമ്മാശ്ലീഹായുടെ പള്ളിയിൽ സ്ഥാപിച്ചു. അത് കർക്കടക (ജൂലൈ 3) മാസത്തിലായിരുന്നു. ആ ദിവസം മാർത്തോമ്മാശ്ലീഹായുടെ ദക്റോനോ ആയിട്ടു കൊണ്ടാടുവാൻ നിശ്ചയിച്ചു".

മാർത്തോമ്മായുടെ സിംഹാസനം, പൗരോഹിത്യം എന്നിവയെ മുൻനിറുത്തി സഭയിൽ വീണ്ടും ഭിന്നത വളർത്തുകയും സത്യവിശ്വാസികളിൽ സംശയങ്ങൾ ജനിപ്പിക്കുകയും ചെയ്തശേഷം ഇപ്പോൾ മാർത്തോമ്മായുടെ ഭൗതികാവശിഷ്ടം എന്നു പറഞ്ഞ് ഒരു പേടകം മുളന്തുരുത്തിപ്പള്ളി

# വാർത്തകളും കുറിപ്പുകളും

## ബൈബിൾക്ലാസും സമ്മേളനവും

ഡോംബിവ്‌ലി: ബോംബെ ഭദ്രാസനത്തിൽപ്പെട്ട ഡോംബിവ്‌ലി സെൻറ്മേരീസ് ഓർത്തഡോക്‌സ് പള്ളിയിൽ ഇടവകയിലെ യൂത്ത് ലീഗിൻെറ നേതൃത്വത്തിൽ ബൈബിൾക്ലാസ്സും ക്വിസ് മത്സരവും നടത്തി. ഡീ: ജേക്കബ് മാത്യു ബൈബിൾക്ലാസ് എടുത്തു. വികാരി ഫാ. മാത്യൂസ് താന്നിമൂട്ടിൽ പരിപാടികൾക്ക് നേതൃത്വം നല്കി.

ബോംബെ അസി: മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികം നടന്നു. മീററിംഗിൽവച്ച് വിവിധ മത്സര വിജയികൾക്ക് അഭി: തിരുമേനി ട്രോഫികൾ വിതരണം ചെയ്തു. വികാരി സ്വാഗതം ആശംസിക്കുകയും, വി. ജെ. ജോസഫ് ആദ്ധ്യാത്മിക സംഘടനകളുടെ റിപ്പോർട്ടുകൾ വായിക്കുകയും, ററി. കെ. ജോർജുകുട്ടി കൃതജ്ഞത ആശംസിക്കുകയും ചെയ്തു.

---

യിൽ ആലോചനാപൂർവ്വം പ്രതിഷ്ഠിച്ചതിൻെറ അന്തർധാര ആലോചിക്കാത്തവർക്കു പിടികിട്ടുകയില്ല. രണ്ടു പ്രധാന പത്രങ്ങൾക്ക് ലക്ഷംരൂപവീതം ചെലവാക്കി ഓരോ പേജ് പരസ്യം നൽകി പ്രചാരണവും നടത്തി പരസ്യക്കൂലിക്കുള്ള പണമെങ്കിലും ഭൗതികാവശിഷ്ടവണക്കത്തിലൂടെ ലഭിച്ചിരിക്കണം. ഭൗതികാവശിഷ്ടം സ്ഥിരമായി പ്രതിഷ്ഠിച്ചു വരുമാനമുണ്ടാക്കുമെന്നും വികാരി സൂചിപ്പിച്ചിട്ടുണ്ട്. മരിച്ച പുണ്യപുരുഷന്മാരുടെ പേരിൽ ജീവനുള്ളവരിൽനിന്നു പണം സമാഹരിക്കുന്നതിനെയും കുററപ്പെടുത്താനാവില്ല. പണം നല്ല കാര്യങ്ങൾക്കു ചെലവഴിക്കണം എന്നു മാത്രം. ഭിന്നിച്ചുനില്ക്കുന്നവരെ രാഷ്ട്രീയത്തിൽ യോജിപ്പിച്ചു നിർത്താൻ ചില ഗ്രൂപ്പുതർക്കങ്ങൾ ആവശ്യമാണ്. അതുപോലെ സഭയിലെ കേസുകൾ ഓരോ വിഭാഗത്തിനും ഒന്നിച്ചു നിൽക്കാനുള്ള ഒരു പ്രധാന കാരണമാണ്. അണികളെ അടുപ്പിക്കുന്നതിനും കേസിനുവേണ്ടി കൂടുതൽ പണം പിരിക്കുന്നതിനും ഭൗതികാവശിഷ്ട പ്രതിഷ്ഠോൽസവം ഇന്ന് ഉപകരിക്കുമെന്നു മേധാശക്തിയുള്ള ചിലർ കണ്ടിരിക്കും. യഥാർത്ഥത്തിൽ മാർത്തോമ്മായുടെ പേരിൽ സൃഷ്ടിച്ച കലഹങ്ങൾ ഇല്ലാതാക്കുന്നതിനും 1970-ലെ203-ാം നമ്പർ കല്പന പിൻവലിക്കുന്നതിനും ഭരണഘടനയ്ക്കു വിധേയമായി പരസ്പരസ്വീകരണത്തിലൂടെ കൈവന്ന സമാധാനം പുനസ്ഥാപിക്കുന്നതിനുമുള്ള സൽപ്രേരണ മാർത്തോമ്മായുടെ ഭൗതികാവശിഷ്ടം പ്രതിഷ്ഠയിലൂടെ ഉണ്ടായെങ്കിൽ എത്ര നന്നായിരുന്നു. ★

## സ്ലീബാദാസ സമൂഹം 70–ാം വാർഷികം

സ്ലീബാദാസ സമൂഹത്തിൻെറ 70–ാംവാർഷികം കുന്നക്കുരുടി സെൻറ്ജോർജ് ഓർത്തഡോക്‌സ് പള്ളിയിൽ സെപ്ററംബർ 14–ന് സ്ലീബാപ്പെരുന്നാൾ ദിവസം സമൂഹം പ്രസിഡൻറ് അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽക്കൂടി. പ: കാതോലിക്കാബാവാ സമ്മേളനം ഉൽഘാടനം ചെയ്തു. തുടർന്ന് അഭിവന്ദ്യരായ ഡോ. പീലിപ്പോസ് മാർ തെയോഫിലോസ്, സ്തേപ്പാനോസ് മാർ തേവോദോസിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, പൗലൂസ് മാർ പക്കോമിയോസ് എന്നീ തിരുമേനിമാരും, ഫാ: മത്തായി O.I.C., പ്രൊ: കെ. എം. കുര്യാക്കോസ്, സന്തോഷ് ബഹനാൻ, കെ. വി. മാമ്മൻ എന്നിവരും ആശംസപ്രസംഗങ്ങൾ നടത്തി. സമൂഹം സെക്രട്ടറി ഫാ. ശമുവേൽ റിപ്പോർട്ട് വായിച്ചു. ഫാ. കെ. വി. തര്യൻ, സ്വാഗതവും, ടി. വി. പീലിപ്പോസ് കോറെപ്പിസ്കോപ്പാ കൃതജ്ഞതയും പറഞ്ഞു. തുടർന്ന് ഫാ. വി. വി ബഹനാൻെറ നേതൃത്വത്തിൽ സുവിശേഷറാലിയും നടത്തി.

## സെൻറ്പോൾസ് ബാലവാടി

ഇററാർസിയിൽ പഹൻകാഡി എന്ന ഗ്രാമത്തിൽ കൽക്കത്താ ഭദ്രാസനത്തിൻെറ നേതൃത്വത്തിൽ ഒരു ബാലവാടി ആരംഭിച്ചു. 35 കുട്ടികളെ ഇവിടെ പഠിപ്പിക്കുന്നു. ഇതിനോടനുബന്ധിച്ചു നടത്തിയ പൊതുസമ്മേളനത്തിൽ ഫാ. സാം ഉമ്മൻ പനയ്ക്കാമററം, ജേക്കബ് തോമസ്, ബന്നി എബ്രഹാം, വർഗീസ് തോമസ് എന്നിവർ പ്രസംഗിച്ചു.

മക്കോഡിയായിലും സമീപ ഗ്രാമങ്ങളിലും മെഴുവേലി സ്വദേശിയായ ശ്രീ. പാപ്പച്ചൻെറ നേതൃത്വത്തിൽ ബാലവാടികൾ പ്രവർത്തിച്ചു വരുന്നു.

# സൺഡേസ്കൂൾ വാർത്തകൾ

ഈ അദ്ധ്യയനവർഷം വേഗം സമാപിക്കുകയാണ്. പാഠപദ്ധതിയനുസരിച്ച് ക്ലാസുകൾ പൂർത്തിയാക്കി വർഷാവസാനപ്പരീക്ഷയ്ക്ക് വിദ്യാർത്ഥികളെ സജ്ജമാക്കണം. സെക്കുലർ വിദ്യാഭ്യാസത്തിൽ രക്ഷകർത്താക്കളും കുട്ടികളും പ്രകടമാക്കുന്നതിന്റെ വളരെ ചെറിയ ഒരംശംപോലും സൺഡേസ്കൂൾ പഠനത്തിന് താല്പര്യമെടുക്കാറില്ല. മാതാപിതാക്കൾ, കുഞ്ഞുങ്ങളുടെ സൺഡേസ്കൂൾ പഠനത്തിനു പ്രേരണയും പ്രോത്സാഹനവും നൽകണം. ശനിയാഴ്ച രാത്രി സ്കൂളിലെ പഠനങ്ങളിൽ നിന്നൊഴിഞ്ഞിരിക്കണമെന്ന് ചില മാതാപിതാക്കൾ നിഷ്കർഷിക്കുന്നുണ്ട്. എങ്കിലും ടി.വി. പരിപാടി ഒഴിവാക്കാറില്ല. ഫിലിം കാണാൻ സിനിമാ തിയേറ്ററിൽ പോകേണ്ട ആവശ്യമില്ല. ഫിലിം ഇന്ന് ഇരുപ്പുമുറിയിലേക്കു കടന്നുവരികയാണ്. ശനിയാഴ്ച രാത്രി സ്കൂളിലെ പഠനം വർജ്ജിച്ചിട്ട് സിനിമയിൽ കുടുംബം മുഴുവൻ മുഴുകുന്ന പ്രവണതയാണിന്നുള്ളത്. അതു വളരെ അപകടം ചെയ്യുമെന്നുള്ളതിനു സംശയമില്ല. അതിനെ എങ്ങനെ ചെറുക്കാമെന്ന് കൂട്ടായ ചിന്ത വേണ്ടിയിരിക്കുന്നു.

## മത്സരങ്ങൾ നാലു മേഖലകളിൽ വച്ച്:

സഹപാഠ്യ മത്സരങ്ങൾ മൂന്നു മേഖലകളിൽ വച്ചായിരുന്നു ഇതുവരെയും നടത്തിക്കൊണ്ടിരുന്നത്. വടക്കൻ ഭദ്രാസനങ്ങളിലെ വിദ്യാർത്ഥികൾക്ക് യാത്രാക്ലേശങ്ങൾ ഒഴിവാക്കുന്നതിന് ഇപ്പോൾ നാലു മേഖലകളാക്കി വിഭജിച്ചിരിക്കയാണ്. അവ താഴെ കൊടുക്കുന്നു.

1. മലബാർ സോൺ—ബത്തേരി, മലബാർ, കുന്നംകുളം ഭദ്രാസനങ്ങൾ
2. നോർത്തുസോൺ—കൊച്ചി, അങ്കമാലി, കണ്ടനാട് ഭദ്രാസനങ്ങൾ
3. സെൻട്രൽ സോൺ—കോട്ടയം, കോട്ടയം സെൻട്രൽ, ഇടുക്കി, നിരണം ഭദ്രാസനങ്ങൾ
4. സൗത്തു സോൺ—ചെങ്ങന്നൂർ, തുമ്പമൺ, കൊല്ലം, തിരുവനന്തപുരം ഭദ്രാസനങ്ങൾ

നവംബർ 12–ാം തീയതി നടത്തുന്ന സോണൽ മത്സരങ്ങൾ മേൽപ്പറഞ്ഞ വിഭജനം അനുസരിച്ചായിരിക്കും.

## അനുശോചനം

ജീവിതത്തിൽ സൺഡേസ്കൂൾ പ്രവർത്തനത്തിന് വളരെ പ്രാധാന്യം കല്പിച്ച ഒരു വ്യക്തി ആയിരുന്നു തിരുമൂലപുരം ഇടവകയിൽ മുക്കാഞ്ഞിരത്ത് ശ്രീമാൻ എം. സി. ഗിവർഗീസ്. അദ്ദേഹം ഒ. വി. ബി. എസ്. എക്സിക്യൂട്ടീവ് കമ്മറ്റിയംഗം, തിരുവല്ല ഈസ്റ്റ് ഡിസ്ട്രിക്ട് ഇൻസ്പെക്ടർ, പാഠവിഷയങ്ങളുടെ രചയിതാവ് എന്നീ നിലകളിലെല്ലാം നിസ്തുലമായ സേവനം അനുഷ്ഠിച്ചിരുന്നു. ഗവൺമെന്റ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആയിരിക്കുമ്പോഴാണ് അദ്ദേഹം ദിവ്യബോധനം കോഴ്സുകൾ പാസായത്.

ഇക്കഴിഞ്ഞ സെപ്തംബർ 12–ാം തീയതി തിരുവനന്തപുരം കാൻസർ സെന്ററിൽവച്ച് അദ്ദേഹം നിര്യാതനായി. തിരുമൂലപുരത്തുവച്ചു നടന്ന സംസ്കാര ശുശ്രൂഷയിൽ സൺഡേസ്കൂളിന്റെ കേന്ദ്രപ്രവർത്തകരെല്ലാം സംബന്ധിച്ചു. അദ്ദേഹത്തിന്റെ നിര്യാണത്തിൽ പ്രസ്ഥാനത്തിനുള്ള അനുശോചനം രേഖപ്പെടുത്തുന്നു.

## കാരുണ്യദിനത്തിലെ സ്തോത്രകാഴ്ച

ഈ വർഷം പുതുതായി ആരംഭിച്ച ഒന്നാണ് ജീവകാരുണ്യദിനാചരണം. അന്ന് സൺഡേസ്കൂളിൽ കുട്ടികൾതന്നെ എടുത്ത സ്തോത്രകാഴ്ചയിൽ ആകെ 31,750/45 രൂപാ ലഭിക്കയുണ്ടായി. ആ തുക കോട്ടയത്തുള്ള മാർ ഗ്രീഗോറിയോസ് കാരുണ്യനിലയത്തിന് ഈ വർഷം നൽകുന്നതാണ്. എല്ലാ സൺഡേസ്കൂളുകളും ഉത്സാഹപൂർവം സഹകരിച്ചിരുന്നെങ്കിൽ അൻപതിനായിരം രൂപാ ആക്കാൻ കഴിയുമായിരുന്നു. 1995–ലെ കാരുണ്യദിന സ്തോത്രകാഴ്ച വേറെ ചില സ്ഥാപനങ്ങൾക്കു നൽകുന്നതാണ്. അതെപ്പറ്റിയുള്ള അറിയിപ്പ് പിന്നാലെ ഉണ്ടാകും..

ഫാ. റ്റി. ജെ. ജോഷ്വാ

ഡയറക്ടർ ജനറൽ

## സൺഡേസ്ക്കൂൾ ഏകദിനസമ്മേളനം

തുമ്പമൺ ഭദ്രാസനം റാന്നി ഡിസ്ട്രിക്ട് സൺഡേസ്ക്കൂൾ അദ്ധ്യാപക ഏകദിനസമ്മേളനം റാന്നി കുറ്റിയാനി സെന്റ്ജോർജ്ജ് പള്ളിയിൽ വച്ച് നടത്തി. വി. കുർബ്ബാനയ്ക്കുശേഷം വികാരി ഫാ. ജോൺ ഫിലിപ്പ് സമ്മേളനം ഉത്ഘാടനം ചെയ്തു. കുമാരി റെയിച്ചൽ പി. മാത്യു മാതൃകാ ക്ലാസ് എടുത്തു. ഫാ. മത്തായി ഒ. ഐ. സി., ഫാ. ഇടുക്കള ദാനിയേൽ, ഭദ്രാസന ഡയറക്ടർ വി. കെ. പാപ്പി എന്നിവർ ആശംസാ പ്രസംഗം നടത്തി. അദ്ധ്യാപക പ്രതിനിധിയും, ഇടവക സെക്രട്ടറിയുമായ മാത്യു സ്ക്കറിയ സ്വാഗതവും, ഇൻസ്പെക്ടർ സി. ജി. വർഗീസ് കൃതജ്ഞതയും രേഖപ്പെടുത്തി.

## 50,000 രൂപാ സംഭാവന



പ: ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻബാവാ തിരുമനസ്സിലെ നാമധേയത്തിൽ ആരംഭിച്ചിട്ടുള്ള ചാരിററി ഫണ്ടിലേക്ക് അമേരിക്കയിലെ N. J. Bergen Field-ൽനിന്ന് ശ്രീ. ഗീവർഗീസ് ചാണ്ടപ്പിള്ള 50224 രൂപാ സംഭാവന ചെയ്തിരിക്കുന്നു.

ഫണ്ടിന്റെ പ്രവർത്തനങ്ങൾക്ക് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പൗലൂസ് മാർ പക്കോമിയോസ് തിരുമേനി പ്രസിഡന്റും, തെയോഫോറോസ് റമ്പാൻ കോറെപ്പിസ്ക്കോപ്പാ വൈസ് പ്രസിഡന്റും ഫാ. ററി.ജി. സഖറിയ സെക്രട്ടറിയും ഫാ. കെ. വി. ജോസഫ്, മാമ്മൻമാത്യു (മനോരമ) മുത്തൂററു പാപ്പച്ചൻ, ജി. കോശിപണിക്കർ കുണ്ടറ, തോമസ് കുതിരവട്ടം, എം. ജി. ജോയി (ഡൽഹി), സഭാട്രസ്ററിമാർ, സെക്രട്ടറി എന്നിവർ മെമ്പറന്മാരുമായി ഒരു കമ്മററിയെ നിയമിച്ചിട്ടുണ്ട്.

ഈ ഫണ്ടിലേക്കുള്ള സംഭാവന Baselios Geevarghese II Chatity Fund എന്ന പേരിൽ A/c. Payee ചെക്കായി പ. മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിലേക്ക് അയയ്ക്കേണ്ടതാണ്.

## 83000 രൂപാ സംഭാവന

ബോംബെ അങ്കമാലി മെത്രാസന ഇടവകകളുടെ മെത്രാപ്പോലീത്താ ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് തിരുമനസ്സിലെ 83-ാം ജന്മദിന സ്മാരകമായി ഒരു ചാരിററിഫണ്ട് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിക്കുന്നതിന് ഫാ. സി കെ. രാജൻ (അമേരിക്ക) 83000 രൂപാ നല്കിയിരിക്കുന്നു.

---

## പ്രബന്ധ മത്സരം

### ഫാദർ ററി. വി. ജോർജ്ജ്, നെടുമാവ്

സ്മാരക കാഷ് അവാർഡുകൾ

1—ാം സമ്മാനം 750 രൂപ.
2—ാം സമ്മാനം 500 രൂപ.
3—ാം സമ്മാനം 250 രൂപ.

പ്രബന്ധവിഷയം: **"ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെ ദൗത്യം ഇരുപത്തൊന്നാംനൂററാണ്ടിൽ"**

ലേഖനമത്സരത്തിൽ ആർക്കും പങ്കെടുക്കാം

ലേഖനങ്ങൾ നവംബർ 15-നുമുമ്പായി

ചീഫ് എഡിററർ
'മലങ്കരസഭ'
ഓർത്തഡോക്സ് സെമിനാരി,
പി. ബി. 98,
കോട്ടയം-1. കേരള എന്ന വിലാസത്തിൽ ലഭിക്കണം.

സമ്മാനങ്ങൾ പ: ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് വിതരണം ചെയ്യുന്നതാണ്.

# സി. വി. ജോർജ് കോർ എപ്പിസ്കോപ്പാ എൻഡോവ്മെൻറ്



സൺഡേസ്കൂൾ ഡയറക്ടർ ജനറലായിരുന്ന സി. വി. ജോർജ് കോറെപ്പിസ്കോപ്പായുടെ സ്മരണാർത്ഥം സമാഹരിക്കുന്ന സ്ഥിരനിക്ഷേപനിധി ഞാലിയാകുഴി മാർ ഗ്രീഗോറിയോസ് പള്ളിയിൽ ചിറപ്പുറത്ത് സി. എ. ഏബ്രഹാമിൽനിന്ന് സംഭാവന സ്വീകരിച്ചുകൊണ്ട് സൺഡേസ്കൂൾ ഡയറക്ടർ ജനറൽ ഫാ. ടി. ജെ. ജോഷ്വാ ഉത്ഘാടനം ചെയ്യുന്നു.

## പ്രശസ്ത വിജയം



ബോംബെ ഭദ്രാസന സൺഡേസ്കൂൾ 1994-ൽ നടത്തിയ 10-ാം സ്റ്റാൻഡേർഡ് പരീക്ഷയിൽ ഒന്നാം റാങ്ക് (91%) ലഭിച്ച ജയാ ചെറിയാൻ, വസായി റോഡ് സെ. തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ കെ. എം. ചെറിയാൻെറ മകളാണ്.

## സാർവ്വത്രിക മതബോധനഗ്രന്ഥം

വിശ്വാസത്തെയും സന്മാർഗത്തേയും സംബന്ധിച്ച റോമൻ കത്തോലിക്കാ സഭയുടെ ഔദ്യോഗിക പ്രബോധന സമാഹാരമായ സാർവ്വത്രിക മതബോധന ഗ്രന്ഥം മലയാളത്തിലേക്ക് വിവർത്തനം ചെയ്തുതുടങ്ങി. കെ. സി. ബി. സി. മതബോധന കമ്മീഷൻെറ മേൽനോട്ടത്തിൽ പി. ഒ. സി. കേന്ദ്രമാക്കിയാണ് പരിഭാഷ നടത്തുന്നത്. ഡോ. ജേക്കബ് കട്ടയ്ക്കൽ, ഫാ. അടപ്പൂർ എസ്. ജെ., ഡോ. ജോർജ് കുരുക്കൂർ തുടങ്ങിയവരാണ് വിവർത്തനത്തിനു നേതൃത്വം നൽകുന്നത്. മതബോധന ഗ്രന്ഥത്തിൻെറ ഇംഗ്ലീഷ് പരിഭാഷ കഴിഞ്ഞ മെയ് മാസത്തിലാണ് പുറത്തുവന്നത്. മലയാള വിവർത്തനം 1995 മാർച്ച് അവസാനത്തോടെ പുറത്തിറക്കാനാണ് ഉദ്ദേശിക്കുന്നത്.

## പട്ടംകൊട

മീനടം വട്ടക്കുന്നു കിളിരൂപ്പറമ്പിൽ ജോസഫ് കെ. മാത്യുവിനും മുക്കൂട്ടുതറ പള്ളിക്കപ്പറമ്പിൽ പി. എം. സഖറിയായിക്കും ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമനസ്സിലെ സഹകരണത്തിൽ കോട്ടയം പഴയസെമിനാരി ചാപ്പലിൽവച്ച് സെ. 19-ാംതീയതി ശെമ്മാശുപട്ടം നല്കി.

## സ്നേഹസന്ദേശം' വടക്കേ ഇൻഡ്യയിലേക്ക്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ സഞ്ചാര സുവിശേഷ വിഭാഗമായ 'സ്നേഹസന്ദേശ'ത്തിന്റെ ശുശ്രൂഷകർ വടക്കേ ഇൻഡ്യൻ സംസ്ഥാനങ്ങളിൽ നിർവ്വഹിപ്പാൻ യാത്ര പുറപ്പെട്ടു. 1995 ഫെബ്രുവരി അവസാനം കേരളത്തിൽ തിരിച്ചെത്തും.

## ബുക്ക്ഷോപ്പ് ഉത്ഘാടനം

ഓർത്തഡോക്സ് വൈദിക സെമിനാരി കെട്ടിടത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ബുക്ക്ഷോപ്പ്, കൂടുതൽ വിപുലീകരിച്ച് പുതിയതായി നിർമ്മിച്ച ശ്രുതി കെട്ടിടത്തിലേക്ക് മാററി പ്രവർത്തനം ആരംഭിച്ചു. പുതിയ ബുക്ക് ഷോപ്പിന്റെ ഉത്ഘാടനം സെമിനാരി പ്രിൻസിപ്പാൾ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി നിർവ്വഹിച്ചു.

## യുവജനക്യാമ്പ്

കേരള സംയുക്ത ക്രൈസ്തവ മദ്യവർജ്ജന സമിതിയുടെ ആഭിമുഖ്യത്തിൽ സെപ്തംബർ 9, 10, 11 തീയതികളിൽ തിരുവല്ല ശാന്തിനിലയത്തിൽവച്ച് ത്രിദിനക്യാമ്പ് നടത്തി.

റോമൻ കത്തോലിക്ക, ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മ, സി. എസ്. ഐ. സഭകളിൽ നിന്നായി 90 പ്രതിനിധികൾ ക്യാമ്പിൽ പങ്കെടുത്തു.

അഭിവന്ദ്യ സുസൈപാക്യം തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം ഡോ. അലക്സാണ്ടർ മർത്തോമ്മാ വലിയ തിരുമേനി ഉൽഘാടനം ചെയ്തു. ശ്രീ. റോമിൻ ജെ. തച്ചങ്കരി ഐ. പി. എസ്. അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തുടങ്ങിയവർ ആശംസകൾ അർപ്പിച്ചു.

ക്ലാസുകൾക്ക് റവ. ഡോ. ജേക്കബ് കുര്യൻ (ചീഫ് എഡിററർ മലങ്കരസഭ), ഫാ. ജോർജ് കോലത്ത് (ട്രാഡാ), റവ.സി. ജോവാൻ ചുങ്കപ്പുര (ട്രാഡാ), പ്രൊഫ. സിറിയക്ക് തോമസ്, ഫാ. തോമസ് കൊച്ചൊലേച്ചൻകുളം (ആത്മത കേന്ദ്ര) തുടങ്ങിയവർ നേതൃത്വം നല്കി.

...സമാപനദിവസം ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. പൊതുവായി അംഗീകരിച്ച കാര്യപരിപാടികളിൽ ഭദ്രാസന തലങ്ങളിലും, ഇടവകതലങ്ങളിലും, മദ്യവിരുദ്ധ പ്രസ്ഥാന യൂണിററ് തുടങ്ങുക എന്നതും ഉൾപ്പെടുന്നു. ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് സെമിനാരി വിദ്യാർത്ഥികളായ, ജേക്കബ് തോമസ് കാരയ്ക്കൽ, ജോസ് തോമസ്, പി. സി. തോമസ്, നൈനാൻ ഫിലിപ്പ്, ജോജി കെ. ജോയി എന്നിവരും എം. ജി. ഒ. സി. എസ്. ന്റെയും, യൂത്ത് മൂവ്മെൻറിന്റെയും പ്രതിനിധികളും സംബന്ധിച്ചിരുന്നു.

## റമ്പാൻ സ്ഥാനം നൽകി

പുതുപ്പാടി: അനാഥസംരക്ഷണത്തിനും ആതുരസേവനത്തിനും ജീവിതം ഉഴിഞ്ഞുവച്ച രണ്ടു വൈദികശ്രേഷ്ഠർ മലങ്കര ഓർത്തഡോക്സ് സഭയിലെ റമ്പാന്മാരായി സ്ഥാനമേററു. പുതുപ്പാടി സെൻറ് പോൾസ് ബാലഭവനത്തിന്റെ സുപ്പീരിയർ ഫാ. കെ. ഐ. ഫിലിപ്പ്, സ്ഥാപനത്തിന്റെ ഇപ്പോഴത്തെ മാനേജർ ഫാ. പി. എം. തോമസ് എന്നിവരാണ് സ്ഥാനമേററത്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ സ്ഥാനാരോഹണ കർമത്തിനു നേതൃത്വം നൽകി.

സെൻറ് പോൾസ് ആശ്രമചാപ്പലിൽ വിവിധ ഇടവകകളിൽ നിന്ന് എത്തിയ വൈദികരുടെയും വിശ്വാസികളുടെയും സാന്നിധ്യത്തിൽ പ. കാതോലിക്കാ ബാവാ ഫാ. ഫിലിപ്പിനെയും ഫാ. തോമസിനെയും സ്ഥാനചിഹ്നം അണിയിച്ചു.

നിരണം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഒസ്താത്തിയോസിനെ കൂടാതെ മദ്രാസ് ഭദ്രാസനാധിപൻ സക്കറിയാസ് മാർ ദിവന്നാസിയോസും ബത്തേരി ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ ക്ലീമ്മിസും ചടങ്ങിൽ സംബന്ധിച്ചു.

തുടർന്നുനടന്ന സ്വീകരണച്ചടങ്ങിൽ മാർ ഒസ്താത്തിയോസ് തിരുമേനി ആധ്യക്ഷം വഹിച്ചു. പരിശുദ്ധ കാതോലിക്കാബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തു.

അഭിനവ റമ്പാന്മാരുടെ ഷഷ്ടിപൂർത്തി പ്രമാണിച്ച് തയ്യാറാക്കിയ സ്മരണികകൾ സക്കറിയാസ് മാർ ദിവന്നാസ്യോസ് മുൻമന്ത്രി ഉമ്മൻ ചാണ്ടിക്കു നൽകി പ്രകാശനം ചെയ്തു.

തോമസ് മാർ അത്താനാസ്യോസ്, ഉമ്മൻ ചാണ്ടി, വൈദിക ട്രസ്ററി ഫാ. മത്തായി നൂറനാൽ, എ. വി. അബ്ദുറഹിമാൻ ഹാജി എം. എൽ. എ., താമരശേരി പഞ്ചായത്ത് പ്രസിഡൻറ് എ. അരവിന്ദൻ, മുൻമന്ത്രി സിറിയക്ക് ജോൺ, ഫാ. ജോസഫ് വയലക്കര സ്വീകരണക്കമ്മിററി ചെയർമാൻ ഫാ. ജോസ് എന്നിവർ പ്രസംഗിച്ചു.

## പ. ബാവാ തിരുമേനി

കഴിഞ്ഞ വർഷം നടത്തിയ ബൈപ്പാസ് ഓപ്പറേഷനു ശേഷമുള്ള വൈദ്യപരിശോധനാർത്ഥം അമേരിക്കയിൽ പോയിരുന്ന പ. ബാവാ തിരുമേനി തിരിച്ചെത്തി. തിരുമനസിലെ ആരോഗ്യനില തൃപ്തികരമാണെന്ന് ഡോക്ടറന്മാർ അഭിപ്രായപ്പെട്ടു.

## മാർ തീമോത്തിയോസ് തിരുമേനി

അമേരിക്കയിൽ സെ. ലൂയിസിലെ മെത്തഡിസ്ററ് ആസ്പത്രിയിൽ ബൈപാസ് ഓപ്പറേഷനു വിധേയനായ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി സുഖംപ്രാപിച്ച് ആസ്പത്രിയിൽനിന്ന് discharge ചെയ്യപ്പെട്ടശേഷം ഡോ. വിൽസൻെറ കൂടെ താമസിച്ചു വിശ്രമിക്കുന്നു. രണ്ടുമാസത്തെ വിശ്രമശേഷം തിരിച്ചുപോരുമെന്നാണ് ഡോക്ടറമാർ നിർദേശിച്ചിരിക്കുന്നത്. തിരുമേനിയുടെ ആരോഗ്യനില വളരെ മെച്ചപ്പെട്ടിട്ടുണ്ട്.

## സാമൂഹ്യമാററം സാദ്ധ്യമാക്കണം

പരുമല: ദൈവാശ്രയവും മൂല്യബോധവുമുള്ള തലമുറ സാമൂഹ്യമാററം സാദ്ധ്യമാക്കുമെന്ന് പൌലൂസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. സ്വഭാവഗുണവും സുകൃതസമ്പത്തും ലക്ഷ്യമാക്കാൻ വിദ്യാർത്ഥികളെ മെത്രാപ്പോലീത്ത ആഹ്വാനം ചെയ്തു.

പരുമല സെമിനാരിയിൽ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം ഹൈസ്കൂൾ വിദ്യാർത്ഥി ക്യാമ്പിൽ സമാപന പ്രസംഗം നടത്തുകയായിരുന്നു അദ്ദേഹം.

ഡീ. വി. എം. ജോസ്, സിസ്ററർ ശൈനോ, ബിനേഷ് ബാബു, അൻസ എബ്രഹാം, എലിസബേത്ത് തരകൻ തുടങ്ങിയവർ പ്രസംഗിച്ചു. ഫാ. എം. സി. ചെറിയാൻ സ്വാഗതവും കെ. സി. സഖറിയ കൃതജ്ഞതയും പറഞ്ഞു.

ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലിത്ത വി. കുർബ്ബാന അർപ്പിച്ചു. ഫാ. ടി. ജെ. ജോഷ്വ, ഫാ. എം. സി. ചെറിയാൻ, റവ. ഡോ. എം. ഒ. ജോൺ, ഡീ. തോമസ് സഖറിയ എന്നിവർ ക്ലാസെടുത്തു.

നല്ല ക്യാമ്പംഗങ്ങൾക്കുള്ള പ്രത്യേക സമ്മാനം ബിനേഷ് ബാബു, സജില ജോർജ്, ചിന്നു പോൾ എന്നിവർ നേടി.

നല്ല ശാഖയ്ക്കുള്ള ട്രോഫി പത്തനാപുരം മൌണ്ട് താബോർ ഹൈസ്കൂൾ കരസ്ഥമാക്കി.

## നേത്രചികിൽസാ ക്യാമ്പ്

കൊററമ്പള്ളി മാർ ഏലിയാ ഓർത്തഡോക്സ് പള്ളിയിലെ യുവജനപ്രസ്ഥാനത്തിൻെറ നേതൃത്വത്തിലും ശാസ്താംകോട്ട എം. ററി. എം. ഹോസ്പിററലിൻെറ സഹകരണത്തിലും 1994 നവം. 5–ാം തീയതി ടി. പള്ളിയിൽ നേത്രചികിത്സ ക്യാമ്പ് നടത്തുന്നതാണ്. മുൻകൂട്ടി പേര് രജിസ്ററർ ചെയ്യുന്നവർക്ക് മാത്രമേ ക്യാമ്പിൽ പ്രവേശനം ഉണ്ടായിരിക്കുകയുള്ളു. രജിസ്ട്രേഷൻ ഫീസ് 5 രൂപായാണ്.

## ഫിലിപ്പോസ് റമ്പാന് സ്വീകരണം

വയലത്തല: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസുകൊണ്ട് സെപ്ത. 20–ന് പുതുപ്പാടി സെൻറ് പോൾസ് ആശ്രമ ചാപ്പലിൽവച്ച് റമ്പാൻസ്ഥാനം നൽകി ആദരിച്ച ആശ്രമസുപ്പീരിയറും, തുമ്പമൺ ഭദ്രാസനത്തിലെ വയലത്തല മാർ സേവേറിയോസ് സ്ളീബാ ഓർത്തഡോക്സ് ഇടവക അംഗവുമായ കരിമ്പനേത്ത് റവ. കെ. ഐ. ഫിലിപ്പോസ് റമ്പാന് മാതൃ ഇടവക ഊഷ്മളമായ വരവേല്പു നൽകി.

സെപ്തം. 22–ന് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ റമ്പാൻ, മാർ സേവേറിയോസ് സ്ളീബാ ഇടവകയിൽ ദിവ്യബലി അർപ്പിച്ചു. തുമ്പമൺ മെത്രാസന ഇടവകയുടെ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ച അനുമോദനസമ്മേളനം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് ഉദ്ഘാടനംചെയ്തു. ഇടവക വികാരി ഫാദർ ഇടിക്കുള ദാനിയേൽ, സെക്രട്ടറി കെ. ജെ. യോഹന്നാൻ, ട്രസ്ററി. പി. വി. എബ്രഹാം, എന്നിവർ ഉപഹാരങ്ങൾ നൽകി.

വി. ജെ. ഗബ്രിയേൽ കോർ എപ്പിസ്കോപ്പാ, ഫാ. വി. ജെ. ജോസഫ്, ഫാ. ജേക്കബ് ഫിലിപ്പ്, എബ്രഹാം മാത്യു, കാട്ടൂർ അബ്ദുൾ സലാം, സാബു ഓലിക്കൽ, ററി. ജി. ജോർജ്, ഓ. എം. ഫിലിപ്പോസ്, സിസ്ററർ ക്രിസ്ററീന, ശ്രീമതി ഏലിയാമ്മ, മാത്യു തോമസ് എന്നിവർ പ്രസംഗിച്ചു. ★

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**





ഒരു വിശ്വാസി, കോട്ടയം.

**First Death Anniversary**
**19-10-1994**



**P.M. JOHN**
Eruthickal
Mooledam

*Inserted by:*

Mrs. ഗ്രേസി ജോൺ
Mrs. & Mr. ജോൺ മത്തായി
Mrs. & Mr. ജോൺ തോമസ്
Mrs. & Mr. ജോൺ ഏബ്രഹാം
Mrs. & Mr. ജോൺ പോൾ
Mrs. & Mr. രാജൻ വർഗ്ഗീസ്

Licence No. 475 11th April 1946 Registered No. KL KTM-38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

4-ാം ചരമ വാർഷികം

8-10-1994



റവ. ഫാ. എൻ.ജെ. ശാമുവേൽ

ഈട്ടിമൂട്ടിൽ, വകയാർ, കോന്നി.

"ആചാര്യേശാ മശിഹാ! കൂദാ....ശകളർപ്പിച്ചോ-
രീയാചാര്യന്നേകുക പുണ്യം.....നാഥാ! സ്തോത്രം."

*Inserted by:*

സന്തപ്ത കുടുംബാംഗങ്ങൾ

Printed and published by Rev. Fr. T.G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.